


# സാമൂഹ്യപാഠങ്ങൾ

## സ്റ്റാൻഡാർഡ് V










1961

# സാമൂഹ്യപാഠങ്ങൾ.

സ്റ്റാൻഡാർഡ് V




ഗവൺമെൻറിൽനിന്ന് നിയമിച്ച
കമ്മിററി തയ്യാറാക്കിയതു്.



വില 50 ന: പൈ:

1961

# വിഷയവിവരം

---



# വിദ്യാത്ഥികളുടെ പ്രത്യേക ശ്രദ്ധയ്ക്കു്

A. സാമൂഹ്യപാഠ ക്ലാസ്സിലേക്ക് വിദ്യാത്ഥികൾക്ക് അവശ്യം ഉണ്ടായിരിക്കേണ്ട ഉപകരണങ്ങൾ:—

1. ഒരു നല്ല അററ്ലസ്. (അടുത്തകാലത്ത് പ്രസിദ്ധപ്പെടുത്തിയതു്.)

2. കളർബോക്സ്, പെൻസിൽ, റബ്ബർ.

3. ആൽബം (Album)—പടങ്ങൾ, ചിത്രങ്ങൾ, ഫോട്ടോകൾ ഇവ ഒട്ടിപ്പാൻ.

4. ഒരു നല്ല നോട്ടുബുക്ക്. (ഇതിൽ പത്രത്തിൽ നിന്നും പുസ്തകങ്ങളിൽനിന്നും മററും അറിവാനിടയുള്ള പ്രധാന വാത്തകൾ, മഹദ്വചനങ്ങൾ, സ്ഥിതിവിവരക്കണക്കുകൾ ഇവ എഴുതിച്ചേക്കുകയോ വെട്ടി ഒട്ടിക്കുകയോ ചെയ്യണം.)

5. മാപ്പുകൾ വരയ്ക്കാനും മററഭ്യാസങ്ങൾ ചെയ്വാനും പററിയ പുസ്തകം.

B. വിദ്യാത്ഥികൾ സ്കൂൾഗ്രന്ഥശാലയുമായി അടുത്ത പരിചയം സമ്പാദിക്കണം. ഓരോ പാഠവും കഴിഞ്ഞാൽ അതിനെപ്പററിയോ അതിനോടു ബന്ധമുള്ളതോ ആയ പുസ്തകങ്ങളോ അദ്ധ്യായങ്ങളോ ഏതെന്നു കണ്ടുപിടിച്ച് കൂടുതൽ അറിവു വർദ്ധിപ്പിക്കാൻ ഉൽസുകരായിരിക്കണം.

C. ഓരോ അദ്ധ്യായത്തിന്റെയും ഒടുവിൽ വളരെ രസപ്രദങ്ങളായ ചില പ്രായോഗിക പ്രവർത്തനങ്ങൾ നിർദ്ദേശിച്ചിട്ടുണ്ട്. സാമൂഹ്യ പാഠക്ലാസ്സുകൾ ഏററവും പ്രയോജനകരമാകണമെങ്കിൽ ഇവയെല്ലാം വിദ്യാർത്ഥികൾ ഉത്സാഹത്തോടും ആത്മാർത്ഥതയോടുംകൂടി ചെയ്തുതീർക്കണം. അറിയാത്ത വിവരങ്ങൾ മററുള്ളവരോടു ചോദിച്ചു മനസ്സിലാക്കുകയോ പുസ്തകങ്ങളിൽനിന്നും കണ്ടുപിടിക്കുകയോ ചെയ്യുക.

D. വർത്തമാനപ്പത്രങ്ങൾ വായിച്ചാൽമാത്രമേ സാമൂഹ്യ പാഠങ്ങളുടെ പഠനം പൂർത്തിയാകൂ. യഥാർത്ഥമായ വിവരങ്ങൾ മനസ്സിലാക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. റേഡിയോവിലൂടെ വാർത്തകൾ പ്രക്ഷേപണം ചെയ്യുന്നതു് ദിവസേന കേട്ടു മനസ്സിലാക്കണം. ഇപ്പോൾ ഏതു കുഗ്രാമത്തിലും റേഡിയോ സുലഭമാണല്ലോ.

---

315

# സാമൂഹ്യപാഠങ്ങൾ

അദ്ധ്യായം 1.

## കേരളം

പ്രകൃതിയുടെ പ്രത്യേക പരിലാളനത്തിന്ന് പാത്രീഭൂതമായ കേരളം നമ്മുടെ സ്റ്റേററാണല്ലോ. വടക്ക് കാസ്രഗോട്ട് മുതൽ തെക്ക് പാറശ്ശാലവരെ കേരളം നീണ്ടുകിടക്കുന്നു. കേരളത്തിൻെറ വടക്കുകിഴക്കു ഭാഗത്ത് മൈസൂർ സ്റ്റേററും കിഴക്കു ഭാഗത്ത് മദിരാശിസ്റ്റേററും സ്ഥിതിചെയ്യുന്നു. പശ്ചിമഘട്ടത്തിൻെറ പടിഞ്ഞാറു വശത്തായി നെട്ടനീളത്തിൽ കിടക്കുന്ന കേരളത്തിൻെറ ഉല്പത്തിയെപ്പററി പല ഐതിഹ്യങ്ങളും പറഞ്ഞുകേൾക്കാറുണ്ട്. ജനവാസയോഗ്യമായ ഈ പ്രദേശം ഇന്ത്യയിലെ ഏററവും ചെറിയ സ്റ്റേററാകുന്നു. 15000 ചതുരശ്ര നാഴിക വിസ്തൃതിയുള്ള ഈ നാട്ടിലെ ജനസംഖ്യ 136 ലക്ഷമാണ്. ഇവിടത്തെ പ്രത്യേകമായ ഭൂപ്രകൃതിയും, കാലാവസ്ഥയും, ഇന്ത്യയുടെ ഇതരഭാഗങ്ങളിൽനിന്ന് വിഭിന്നമായ ഒരു സംസ്കാരവും ആചാരനടപടികളും, ഇവിടെ സംജാതമാകുവാൻ കാരണമായിട്ടുണ്ട്. കേരളത്തിൻെറ കിഴക്കു ഭാഗത്തായി കിടക്കുന്ന പശ്ചിമഘട്ടവും പടിഞ്ഞാറു ഭാഗത്തുള്ള അറബിക്കടലും കേരളത്തെ പ്രകൃത്യാതന്നെ ഒരു പ്രത്യേക സംസ്ഥാനമാക്കിത്തീർക്കുന്നുണ്ട്. പശ്ചിമ

★ കേരളം ഭൂപ്രകൃതി ★

ഘട്ടത്തിൽനിന്ന് പടിഞ്ഞാറോട്ടൊഴുകി അറബിക്കടലിൽ ചെന്നുചേരുന്ന നിരവധി നദികൾ കണ്ടാൽതന്നെ, നാട്ടിൻെറ ചെരിവ് നമുക്കേതാണ്ട് മനസ്സിലാക്കാം. ഭൂപ്രകൃതിക്കനുസരിച്ചും, പഠനസൗകര്യത്തിന്നും വേണ്ടി കേരളത്തെ മൂന്നു ഭാഗങ്ങ

ളാക്കി തിരിക്കാം. (1) പശ്ചിമഘട്ടവും അതിനോടു ചേൻകിടക്കുന്ന മലഞ്ചെരിവുകളും, (2) സമുദ്രതീരത്തിൽ കിടക്കുന്ന മണൽപ്രദേശം, (3) മണൽപ്രദേശത്തിന്നും, പശ്ചിമഘട്ടത്തിന്നുമിടയിൽ കിടക്കുന്ന സമതലപ്രദേശം.

പശ്ചിമഘട്ടവും അതിനോട്ട് ചേർന്നുകിടക്കുന്ന മലഞ്ചെരിവുകളും:—കേരളത്തിൻെറ കിഴക്കുഭാഗത്തു നെടുനീളത്തിൽ പശ്ചിമഘട്ടം സ്ഥിതിചെയ്യുന്നു. ഈ പൎവ്വതത്തിൽ ചില സ്ഥലങ്ങൾ 5000 അടിയിൽക്കൂടുതൽ ഉയരമുള്ളവയാണു്. പശ്ചിമഘട്ടത്തിൽ വലിയ പല കൊടുമുടികളുമുണ്ടു്. അവ നീലഗിരി, ആനമുടി, ഏലമല, പീരുമേട്ട്, നെല്ലിയാമ്പതി എന്നിവയാണു്.

പശ്ചിമഘട്ടത്തിൽ വിശാലമായ പരന്ന ചില പ്രദേശങ്ങൾ കിടപ്പുണ്ടു്. കടൽവിതാനത്തിൽനിന്നു് പൊങ്ങിക്കിടക്കുന്ന പരന്ന ഭൂവിഭാഗത്തിന്ന് പീഠഭൂമികൾ എന്നു പറയുന്നു. വയനാട്ട്, പീരുമേട്ട്, ദേവികുളം, മൂന്നാർ മുതലായവ അത്തരത്തിലുള്ളവയാണു്.

പശ്ചിമഘട്ടത്തിൽ ധാരാളം ചുരങ്ങൾ ഉണ്ടു്. ഇവയിൽക്കൂടെ കുടകു് മൈസൂർ, നീലഗിരി, കമ്പം, ആരുവാമൊഴി, ബോടിനായ്ക്കന്നൂർ എന്നീ സ്ഥലങ്ങളിലേക്കു് പോകുവാൻ നിരത്തുകൾ ഉണ്ടു്.

ധാരാളം മഴലഭിക്കുന്നതുകൊണ്ടു് പശ്ചിമഘട്ടത്തിൽ വൃക്ഷങ്ങൾ തഴച്ചുവളരുന്നു. മലഞ്ചെരിവുകൾ ഫലവത്തായ സ്ഥലങ്ങളാണു് ഈ ചരിവുകളിൽ ചായ, കാപ്പി, റബ്ബർ എന്നിവ കൃഷിചെയ്തുവരുന്നു. ഇതിന്നു പുറമെ ഏലക്കായ്, കരയാമ്പൂവു് തുടങ്ങിയ സുഗന്ധദ്രവ്യങ്ങളും

മരുന്നിനുപററിയ അനവധി ചെടികളും ലഭിച്ചുവരുന്നു. ആന, കരടി തുടങ്ങിയ വന്യമൃഗങ്ങളും ഈ മലപ്രദേശത്തു സുലഭമായി കണ്ടുവരുന്നു.

സമുദ്രതീരത്തിൽ കിടക്കുന്ന മണൽപ്രദേശം:—കേരളത്തിൻെറ പടിഞ്ഞാറെ അതിത്തി അറബിക്കടലാണല്ലോ. തന്നിമിത്തം അതിൻെറ തീരപ്രദേശങ്ങൾ സാമാന്യേന മണൽപ്രദേശമാണു്. ഉപ്പു് ധാരാളം കലന്നിട്ടുള്ള ഈ മണൽപ്രദേശങ്ങളിൽ കേരവൃക്ഷങ്ങൾ ഇടതിങ്ങി വളരുന്നു. തെങ്ങിൻതോപ്പുകൾ നിറഞ്ഞ ഈ തീരപ്രദേശങ്ങളിൽ വിശാലമായ ചില ജലപ്പരപ്പുകൾ കാണാം. ഇവയെ കായലുകൾ എന്നു പറഞ്ഞുവരുന്നു. കായലുകൾ കൃഷി, ഗതാഗതം, മീൻപിടുത്തം എന്നിവയ്ക്കു് ഉപകരിക്കുന്നു.

തീരപ്രദേശങ്ങളിലെ പ്രധാന ഉല്പന്നം തെങ്ങായതുകൊണ്ടു് ഇവിടെനിന്നു് കൊപ്ര അന്യരാജ്യങ്ങളിലേക്കു് കയററി അയയ്ക്കുന്നു. എണ്ണയെടുക്കൽ, കയറുവ്യവസായം, ചകരിയിൽനിന്നു് ഉപയോഗമുള്ള മററു വസ്തുക്കൾ നിമ്മിക്കൽ എന്നിവയാണു് തീരപ്രദേശത്തിലെ പ്രധാന തൊഴിലുകൾ.

തീരപ്രദേശത്തിനും പശ്ചിമഘട്ടത്തിനുമിടയിൽ സ്ഥിതിചെയ്യുന്ന സമതലപ്രദേശം:—ഈ സമതലപ്രദേശം കിഴക്കുനിന്നു് പടിഞ്ഞാറോട്ടു് ചെരിഞ്ഞുകിടക്കുന്നു. കിഴക്കു കിടക്കുന്ന പശ്ചിമഘട്ടത്തിനും പടിഞ്ഞാറുള്ള അറബിക്കടലിനും ഇടയിലുള്ള കരപ്രദേശം വളരെ വീതികുറഞ്ഞതാണു്.

കേരളത്തിലെ ജനസംഖ്യയുടെ ഏതാണ്ടു പകുതിയിലധികംപേർ ഈ സമതലപ്രദേശങ്ങളിലാണു താമസിക്കു

ന്നതു്. നെല്ലാണു് ഇവിടത്തെ പ്രധാന കൃഷി. സുഖപ്രദമായ കാലാവസ്ഥ ഈ പ്രദേശങ്ങളെ കൂടുതൽ ജനവാസയോഗ്യമാക്കിത്തീർത്തിരിക്കുന്നു. പശ്ചിമഘട്ടത്തിൽ നിന്നു് ഉത്ഭവിച്ചിട്ടുള്ള അനേകം നദികൾ ഈ സമതലപ്രദേശത്തെ കീറിമുറിച്ചുകൊണ്ടു് സമുദ്രത്തിൽ ചെന്നു ചേരുന്നു.

## കാലാവസ്ഥ

സമുദ്രസാമീപ്യം, മഴ, സമുദ്രനിരപ്പിൽ നിന്നുള്ള ഉയരം, ഭൂമദ്ധ്യരേഖയിൽനിന്നുള്ള അകലം, പർവ്വതങ്ങളുടെ കിടപ്പു്, കാററിൻെറ ഗതി ഇവയാണു് ഒരു സ്ഥലത്തിലെ കാലാവസ്ഥയെ നിർണ്ണയിക്കുന്ന പ്രധാന സംഗതികൾ. കേരളം വടക്കേ അക്ഷാംശം 8°ക്കും 12°ക്കും ഇടയിൽ കിടക്കുന്നു. അതായതു് ഭൂമദ്ധ്യരേഖയിൽനിന്നു് വളരെയകലെ അല്ല എന്നർത്ഥം. അതുകൊണ്ടു് ഇവിടെ ചൂടു് അധികമായി അനുഭവപ്പെടേണ്ടതാണു്. പക്ഷേ സമുദ്ര സാമീപ്യംകൊണ്ടു് തീരപ്രദേശങ്ങളിൽ ഉഷ്ണാധിക്യം അറിയുന്നില്ല.

ജൂൺ, ജൂലായ്, ആഗസ്റ്റ് എന്നീ മാസങ്ങളിൽ തെക്കുപടിഞ്ഞാറൻ കാലവർഷക്കാററുമൂലം നമുക്കു ധാരാളം മഴ ലഭിക്കുന്നു. സെപ്റ്റംബർമാസം മുതൽ കാററിൻെറ ഗതി വടക്കുകിഴക്കായി മാറുന്നു. അപ്പോൾ മഴ കിട്ടുന്നതു് പശ്ചിമഘട്ടത്തിലുള്ള ചുരങ്ങൾവഴിക്കു വരുന്ന മേഘങ്ങളിൽനിന്നാണു്. ഇതിനു് തുലാവർഷം എന്നു പറയുന്നു. നവമ്പർമുതൽ ഫെബ്രുവരിവരെ കേരളത്തിൽ പൊതുവേ മഞ്ഞുകാലമാണെന്നു പറയാം. മാർച്ചുമുതൽ മെയ്മാസംവരെ നല്ല ഉഷ്ണവും അനുഭവപ്പെടുന്നു.

# സസ്യവർഗ്ഗങ്ങൾ

കാലാവസ്ഥയും ഭൂപ്രകൃതിയും സസ്യവളർച്ചയെ കാര്യമായി ബാധിക്കുന്ന സംഗതികളാണല്ലോ. കേരളത്തിന്റെ തീരപ്രദേശങ്ങളിൽ തെങ്ങ്, കവുങ്ങ്, എന്നിവ സുലഭമായി വളർത്തിവരുന്നു ഉപ്പുകലർന്ന മണ്ണും കടൽ സാമീപ്യവും ഇതിന് സഹായകരമാണ്. കേരളത്തിന്റെ മദ്ധ്യത്തിലുള്ള സമതലപ്രദേശത്ത് നെൽക്കൃഷി ചെയ്തുവരുന്നു. നെല്ലിനു പുറമേ കുരുമുളക്, പറങ്കിമാവ്, പിലാവ്, മാവ് എന്നിവയും ഈ പ്രദേശത്ത് ധാരാളം ഉണ്ട്. ഇഞ്ചി, മഞ്ഞൾ, മരച്ചീനി, വാഴ മുതലായവയും കേരളത്തിലെ പ്രധാന കാർഷികോല്പന്നങ്ങളാണ്.

മലമ്പ്രദേശത്ത് പണിത്തരത്തിനു പററിയ തേക്ക്, വീട്ടി, ഇരുൾ, കരിമരം, മുതലായ പല മരങ്ങളും വളന്നുവരുന്നു. മലഞ്ചെരിവുകളിൽ ചായ, കാപ്പി, ഏലം, റബ്ബർ എന്നിവയും കൃഷിചെയ്തുവരുന്നു.

# പ്രകൃതിസമ്പത്തുകൾ

കേരളത്തിലെ പ്രകൃതിസമ്പത്തുകളെ മൂന്നായി തരംതിരിക്കാം. (1) വനസമ്പത്ത്, (2) ധാതുസമ്പത്ത്, (3) ജലസമ്പത്ത്.

1. <u>വനസമ്പത്ത്</u>:—വനത്തിൽനിന്നു ലഭിക്കുന്ന പ്രധാന സമ്പത്തുകൾ വിലയുള്ള മരത്തടികൾ, ഔഷധങ്ങൾ, മൃഗങ്ങൾ എന്നിവയാകുന്നു. തേക്ക്, വീട്ടി, ചന്ദനം, മരുത് തുടങ്ങിയവ വിലയുള്ള വൃക്ഷങ്ങളാകുന്നു.

പ്രതിവഷം ഇവയുടെ വില്പനയിൽനിന്നു് ഗവമ്മെൻറിനു അതിയായആദായം ലഭിച്ചുവരുന്നു. ചൂരൽ, മുള തുടങ്ങിയവയും വനസമ്പത്തുകളാണു്. കടുക്ക, നെല്ലിക്ക, ജാതിക്ക, അരക്കു്, തേൻ തുടങ്ങിയ പല ഔഷധങ്ങളും കേരള



ത്തിലെ വനപ്രദേശങ്ങളിൽനിന്നു ലഭിക്കുന്നു. നമ്മുടെ വനങ്ങളിലെ മൃഗങ്ങളിൽ വിലപിടിച്ചതു് ആനയാകുന്നു. ആനക്കൊമ്പുകൊണ്ടു് പല കൗതുകവസ്തുക്കളും നമ്മുടെ നാട്ടിൽ നിർമ്മിച്ചുവരുന്നുണ്ടു്.

2. ധാതുസമ്പത്തു്:—മോണോസൈററു്, ഇൽമനൈററു്, സിർക്കൺ, തോറിയം എന്നീ അപൂർവ്വധാതുക്കൾ കൊല്ലം, നീണ്ടകര എന്നീ സ്ഥലങ്ങളിലുള്ള ലോഹമണലിൽ നിന്നു ധാരാളമായി ലഭിക്കുന്നു. ലോഹമണലിനെ വേർതിരിച്ചെടുക്കുന്നതിനു ആലുവായിൽ ഒരു വ്യവസായശാല സ്ഥാപിച്ചിട്ടുണ്ടു്. സ്വർണ്ണം, കല്ക്കരി, ഇരുമ്പു് ഇവയുടെ അംശങ്ങളടങ്ങിയ മണ്ണു് കേരളത്തിൽ അങ്ങിങ്ങായി കാണപ്പെടുന്നുണ്ടു്. കേരളക്കരയിൽനിന്നു കുഴിച്ചെടുക്കപ്പെടുന്ന മറെറാരു പ്രധാന വസ്തു അഭ്രം ആകുന്നു.

3. ജലസമ്പത്തു്:—മത്സ്യം, ഉപ്പു്, കക്ക എന്നിവയാണു് പ്രധാനമായ ജലസമ്പത്തുകൾ. നമ്മുടെ ജലാശയങ്ങളിൽ ധാരാളം നല്ലജാതി മത്സ്യങ്ങൾ ഉണ്ടു്. മൽസ്യവ്യവസായം കേരളത്തിലെ പ്രധാനപ്പെട്ട ഒരു തൊഴിലാണു്. അതിനു പുറമേ മത്സ്യം ആഹാരമായും, വളമായും ഉപയോഗിച്ചുവരുന്നു. കൂടാതെ സ്രാവു് എന്ന പ്രത്യേകതരം മത്സ്യത്തിൽനിന്നു് ഔഷധശക്തിയുള്ള എണ്ണയും എടുത്തുവരുന്നു. നീണ്ടകരയിൽ ശാസ്ത്രീയമായ രീതിയിൽ, മത്സ്യവ്യവസായം അഭിവൃദ്ധിപ്പെടുത്തുവാൻ വേണ്ടി നോർവ്വീജിയൻ ഗവമെന്മൻറിൻെറ സഹായത്തോ




ട്ടുകൂടി ഒരു പദ്ധതി ആവിഷ്കരിച്ചിട്ടുണ്ട്. മത്സ്യം പിടിക്കുന്നതിന്ന് നവീനരീതിയിലുള്ള ബോട്ടുകൾ നിർമ്മിക്കുക, പിടിച്ച മത്സ്യം കേടുകൂടാതെ സൂക്ഷിക്കുകയും അന്യ

ദിക്കുകളിലേക്ക് കയററി അയയ്ക്കുകയും ചെയ്യുക, തീര പ്രദേശങ്ങളിൽ താമസിക്കുന്ന മുക്കുവന്മാക്ക് ശുദ്ധജല വിതരണം നടത്തുക എന്നിവയാണു നോർവ്വീജിയൻ പദ്ധതിയുടെ ഉദ്ദേശങ്ങൾ. ഇന്ത്യയിൽ മത്സ്യവ്യവസായത്തിൽ കേരളത്തിന് ഇന്ന് രണ്ടാം സ്ഥാനമാണുള്ളത്. കക്കാ വാരിയെടുക്കുന്ന വ്യവസായവും ഇപ്പോൾ പുരോഗമിച്ചുവരുന്നുണ്ട്. ഇതു് വാരിയെടുക്കുവാൻ രണ്ടു കക്കാ സഹകരണ സംഘങ്ങളാണുള്ളതു്. കോവളം, മാലിപ്പുറം എന്നി സ്ഥലങ്ങളിൽ സമുദ്രജലം വററിച്ച് ഉപ്പെടുത്തുവരുന്നു.

---

## പ്രായോഗിക പ്രവത്തനങ്ങൾ.

### അദ്ധ്യായം 1.

1. ക്ലാസ്സിലെ വിദ്യാത്ഥികൾ 4 സംഘങ്ങളായി തിരിഞ്ഞു് താഴെപ്പറയുന്ന നാലു് മാതൃകകൾ പേപ്പർപൾപ്പുകൊണ്ടോ, കളിമണ്ണുകൊണ്ടോ നിമ്മിക്കുക:—

   1. കേരളത്തിൻെറ ഭൂപ്രകൃതി: നദികൾ, പശ്ചിമഘട്ടങ്ങൾ, സമതലങ്ങൾ, തീരപ്രദേശം—കേരളത്തിൻെറ ചെരിവു് കിഴക്കുനിന്നു് പടിഞ്ഞാറോട്ടാണെന്നുള്ളതു് വ്യക്തമാകണം.

   2. കേരളത്തിലെ നദീതടപദ്ധതികൾ: പ്രധാനമായിട്ടുള്ള നദികളേയും, അവയിൽ പണിചെയ്തുവരുന്ന പദ്ധതികളേയും കാണിക്കുക. ജലസേചനപദ്ധതികളെ കാർഡ്ബോർഡു് (അട്ടിക്കടലാസ്സ്) താച്ചും, ശക്തിയുല്പാദനകേന്ദ്രങ്ങളെ മൂന്നു് ചെറിയ അലകിൻകഷണങ്ങൾ ചേത്തി തറച്ചും കാണിക്കുക.

   3. കേരളത്തിലെ ധാതുക്കൾ: (a) മാതൃകയിൽ ധാതുക്കൾ ലഭിക്കുന്ന സ്ഥലങ്ങളിലായി, അവയുടെ പേരും സ്ഥലത്തിൻെറ പേരുമെഴുതി (അട്ടിക്കടലാസ്സിൽ) തറയ്ക്കുക. (b) നീണ്ടകര: മത്സ്യബന്ധനത്തിനെ സൂചിപ്പിക്കുവാൻ ഇവിടെ ഒരു തോണിയും, മത്സ്യത്തിൻെറ ഒരു രൂപവും നിമ്മിച്ചുവെയ്ക്കുക.

   4. കേരളത്തിൻെറ അതിത്തികളെ കുറിക്കുന്ന മാതൃക നിമ്മിക്കുക.

2. കേരളത്തിലെ വനസമ്പത്തുക്കളുടെ ഒരു പട്ടിക തയ്യാറാക്കുക. ഓരോന്നും എവിടെ ലഭിക്കുന്നുവെന്നും, അതിൻെറ ഗുണമെന്തെന്നും രേഖപ്പെടുത്തുക.

3. കേരളത്തിലെ മൃഗങ്ങളുടെ ചിത്രങ്ങൾ വരച്ചു്, അട്ടിക്കടലാസ്സിൽ ഒട്ടിച്ചു് മുറിച്ചെടുത്തു് ചായമിട്ടു് ക്ലാസ്സിൽ പ്രദർശിപ്പിക്കുക.

4. കേരളത്തിൻെറ ഭൂപടംവരച്ചു് അതിൽ ഒന്നാം ചോദ്യത്തിൽ പറഞ്ഞിരിക്കുന്ന നദികൾ, നദീതടപദ്ധതികൾ, പവ്വതങ്ങൾ മുതലായവ അടയാളപ്പെടുത്തുക.

---

അദ്ധ്യായം 2.

# കേരളത്തിലെ പ്രധാന പട്ടണങ്ങൾ

കേരളീയരായ നമുക്കു നമ്മുടെ സ്റ്റേററിലെ പ്രധാന പട്ടണങ്ങളെക്കുറിച്ചെങ്കിലും അറിഞ്ഞിരിക്കേണ്ടതു് ആവ



ശ്യമല്ലേ? ഞങ്ങൾ ഒരു സംഘം വിദ്യാർത്ഥികളും അദ്ധ്യാപകന്മാരുംകൂടെ കേരളത്തിലെ പ്രധാന പട്ടണങ്ങളിലേക്ക് ഒരു അദ്ധ്യയനയാത്ര പോയിരുന്നു. അതിനെക്കുറിച്ച് ഒരു വിവരണം നിങ്ങൾക്ക നൽകാം ഞങ്ങളുടെ യാത്ര ബസ്സുവഴിക്കായിരുന്നു. ആദ്യമായി യാത്രാസംഘം പുറപ്പെട്ടതു് തിരുവനന്തപുരത്തു നിന്നായിരുന്നു.

കേരളത്തിൻെറ തലസ്ഥാനമായ ഈ പട്ടണം സ്ഥിതിചെയ്യുന്നതു് കേരളത്തിൻെറ തെക്കേ അററത്താണു്. ആദ്യമായി ഞങ്ങളുടെ യാത്രാസംഘം സെക്രട്ടേറിയററു സന്ദർശിച്ചു. നമ്മുടെ സ്റ്റേററിലെ ഭരണകാര്യത്തിൻെറ വകുപ്പദ്ധ്യക്ഷന്മാരുടെ ആഫീസുകളെല്ലാം ഇവിടെയാണു് സ്ഥിതിചെയ്യുന്നതു്. എത്ര കോളേജുകളും,



തിരുവനന്തപുരം സെക്രട്ടേറിയററ്

ഹൈസ്കൂളുകളുമാണു് ആ പട്ടണത്തിലുള്ളതെന്നോ! ആറു ഒന്നാംഗ്രേഡ് കോളേജുകൾക്കുപുറമേ വൈദ്യശാസ്ത്രം, എഞ്ചിനീയറിങ്ങ്, അഗ്രിക്കൾച്ചർ, ഫിസിക്കൽ എഡ്യൂക്കേഷൻ തുടങ്ങിയ വിവിധ വിഷയങ്ങൾ പഠിപ്പിക്കുന്ന കോളേജുകളും അവിടെയുണ്ടു്. അതു കൂടാതെ ട്രെയിനിങ്ങ് കോളേജുകൾ, സാങ്കേതികവിദ്യാലയങ്ങൾ, സംഗീതകലാ അക്കാഡമി, സ്കൂൾ ഓഫ് ആർട്ട്സ് എന്നീ സ്ഥാപനങ്ങളും ഞങ്ങളവിടെ കണ്ടു. കേരള സർവ്വകലാശാലയുടെ ആസ്ഥാനവും ഇവിടെത്തന്നെയാണു്.

അവിടെയുള്ള കാഴ്ചബംഗ്ലാവും, മൃഗശാലയുമാണു് പിന്നീടു ഞങ്ങൾ കണ്ടതു്. കാഴ്ചബംഗ്ലാവിൽ പല പുരാതനവസ്തുക്കളും സംഭരിച്ചു വെച്ചിട്ടുണ്ടു്. മൃഗശാലയിൽ പല വിധത്തിലും നിറത്തിലുമുള്ള ധാരാളം പക്ഷികളുണ്ടു്. കൂടാതെ ആന, കരടി, ആൾക്കുരങ്ങൻ, ജിറാഫ്, കണ്ടാമൃഗം, സിംഹം തുടങ്ങിയ പല കാട്ടുമൃഗങ്ങളേയും ഞങ്ങൾക്കവിടെ കാണാൻ സാധിച്ചു. അതിനുശേഷം നക്ഷത്രനിരീക്ഷണശാല, ഉദ്യാനങ്ങൾ, സ്റ്റേഡിയം, പ്രക്ഷേപണകേന്ദ്രം എന്നീ സ്ഥലങ്ങളും ഞങ്ങൾ കണ്ടു. പിന്നീടു ഞങ്ങൾ അവിടെയുള്ള അക്വേറിയം കാണുകയുണ്ടായി. അതിനുശേഷം ഞങ്ങൾ നേരെ വിമാനത്താവളത്തിലേക്കാണു് പോയതു്. ഞങ്ങൾ ചെന്ന സമയത്തു് വിമാനത്താവളത്തിൽ ഒരു വിമാനംവന്നു നിൽപ്പുണ്ടായിരുന്നു. അധികം താമസിയാതെ ഒരു വിമാനംകൂടെ ആ താവളത്തിലിറങ്ങി. ഉടനേതന്നെ ആദ്യം അവിടെ നിൽപ്പുണ്ടായിരുന്ന വിമാനം അവിടെനിന്നു പുറപ്പെട്ടു് മദിരാശിയി

ലേയ്ക്കു പൊങ്ങുകയും ചെയ്തു. അങ്ങിനെ ഞങ്ങൾക്കു വിമാനം കരയ്ക്കിറങ്ങുന്നതും, ആകാശത്തിലേയ്ക്കുയരുന്നതും കാണുവാൻ സാധിച്ചു. പിന്നീടു വിശ്രമത്തിന്നു പററിയതായ സമുദ്രതീരത്തിൽ ഞങ്ങൾ കുറച്ചുസമയം ഉല്ലാസമായി കഴിച്ചുകൂട്ടി.

തിരുവനന്തപുരം ഒരു വൻനഗരമാണ്. ജനസംഖ്യ സുമാർ രണ്ടു ലക്ഷത്തോളമുണ്ട്. മനോഹരങ്ങളായ പല വസ്തുക്കളും ഇവിടെയും പരിസരങ്ങളിലും ഉള്ളതുകൊണ്ട് അനേകസന്ദർശകന്മാർ ഇവിടെ വന്നുകൊണ്ടിരിക്കുന്നു. ഈ പട്ടണത്തിൽ നിന്നു നാനാഭാഗങ്ങളിലേയ്ക്കും ബസ്സു



തിരുവനന്തപുരം മെഡിക്കൽ കാളേജ്

കൾ എപ്പോഴും ഓടിക്കൊണ്ടിരിക്കുന്നു. പിന്നീട് കളിയും മററും കഴിഞ്ഞു് ഞങ്ങൾ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലേക്കുചെന്നു. എത്ര മനോഹരമായിരിക്കുന്നുവെന്നോ?

പിന്നീട്ട ഞങ്ങൾ പോയതു് കേരളത്തിലെ വേറൊരു പ്രധാനപ്പെട്ട പട്ടണമായ കൊല്ലത്തേക്കാണു്.

കൊല്ലം:— തിരുവനന്തപുരത്തിൽനിന്നു് 42 നാഴിക ദൂരെ സ്ഥിതിചെയ്യുന്ന ഒരു പട്ടണമാണു് കൊല്ലം. ഇതു് ചരിത്ര പ്രാധാന്യമുള്ള ഒരു പഴയ പട്ടണമാണു്. ഏ. ഡി ഒമ്പതാം നൂററാണ്ടിൽ കടലാക്രമണംകൊണ്ടു് ഈ പട്ടണം നശിച്ചുപോയി. അങ്ങിനെ നശിച്ചുപോയ നഗരം പിന്നീടു് "മരുവാൻസബരീഗോ" എന്നൊരു പേഷ്യൻ വത്തകപ്രമാണി പുതുക്കി പണിചെയ്തു. അദ്ദേ



കൊല്ലം സിവിൽ സ്റ്റേഷൻ

ഹം ഒരു തുറമുഖം കഴിപ്പിക്കുകയും ചെയ്തു. അങ്ങിനെ കൊല്ലത്തിൻെറ പുനരുദ്ധാരണത്തിൻെറ സ്മാരകമായിട്ടാണു് ഏ. ഡി. 825 ആഗസ്റ്റ് 25 മുതൽ കൊല്ലവഷം ആരംഭിച്ചതെന്നു പറയപ്പെടുന്നു.

കൊല്ലത്തു് ചില കോളേജുകൾ ഞങ്ങൾ സന്ദർശിച്ചു. അടുത്തകാലത്തു് അവിടെ തുറന്നിട്ടുള്ള എഞ്ചിനീയറിങ്ങ് കോളേജും ഞങ്ങൾ കണ്ടു. കശുഅണ്ടി, തേയില, ഓട്, കേരോല്പന്നങ്ങൾ, മരം എന്നിവ കൊണ്ടുള്ള വ്യവസായങ്ങളാണു് ഞങ്ങൾക്കു് അവിടെ കാണാൻ കഴിഞ്ഞതു്. കൊല്ലത്തു് 146 കശുഅണ്ടി വ്യവസായശാലകളുണ്ടു്. തന്മൂലം 50000-ത്തിൽ പരം ജനങ്ങൾക്കു് ഉപജീവനമാർഗ്ഗം ലഭിക്കുന്നു. കൊല്ലം തുറമുഖമാണു് ഞങ്ങൾ സന്ദർശിച്ച മറ്റൊരു സ്ഥലം. ചെറിയ കപ്പലുകൾക്കു് കരയ്ക്കടുക്കുവാനുള്ള സൗകര്യം ഇവിടെയുണ്ടു്. കായൽവഴിയായി അനേകം ബോട്ടുകളും ഇവിടെ വന്നടുക്കുന്നു. ഈ തുറമുഖപട്ടണം ആലപ്പുഴ, കോട്ടയം, തിരുവനന്തപുരം മുതലായ പട്ടണങ്ങളുമായി ജലമാർഗ്ഗത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. കേരളസംസ്ഥാനത്തിൻെറ ആവിർഭാവത്തിനു് മുമ്പുതന്നെ കൊല്ലത്തുനിന്നു് തിരുവനന്തപുരത്തേക്കു പോകുന്ന ഒരു തീവണ്ടിപ്പാതയുണ്ടു്. അതിപ്പോൾ എറണാകുളത്തുള്ള തീവണ്ടിപ്പാതയോടു കൂട്ടിയോജിപ്പിച്ചിരിക്കുന്നു. അടുത്തതായി കൊല്ലത്തിന്നടുത്തുള്ള ചവറ, നീണ്ടകര മുതലായ കടലോരപ്രദേശങ്ങളിലേക്കു് ഞങ്ങൾ പോയി. അവിടങ്ങളിൽ നിന്നാണു് അപൂർവലോഹമണലുകൾ കിട്ടുന്നതു്. ഈ പട്ടണത്തിലെ ജനസംഖ്യ ഒട്ടാകെ 69000 ആണു്. കൊല്ലത്തുനിന്നും കടൽത്തീരത്തിലൂടെ ഞങ്ങളുടെ ബസ്സ് ആലപ്പുഴയിലേക്കു് പുറപ്പെട്ടു.

ആലപ്പുഴ:—ജലമാർഗ്ഗമായ ഗതാഗതത്തിൻെറ ഒരു കേന്ദ്രമാണു് ആലപ്പുഴ. ആദ്യമായി ഞങ്ങളുടെ ശ്രദ്ധയെ

ആകർഷിച്ചതു് അനേകം മോട്ടോർബോട്ടുകൾ അവിടെയുള്ള തോട്ടിൽ അണിനിരന്നുനില്ക്കുന്ന മനോഹര കാഴ്ചയാണു്. ജലഗതാഗതത്തെ നിയന്ത്രിക്കുന്ന കേരളാ വാട്ടർ ട്രാൻസ്പോർട്ട് കോർപ്പറേഷൻെറ ആസ്ഥാനവും ഞങ്ങൾകണ്ടു. തെങ്ങുകൾ ധാരാളമായി വളരുന്ന ഒരു കടൽ തീര പ്രദേശമായതുകൊണ്ടു് കേരോല്പന്നങ്ങളെക്കൊണ്ടുള്ള വ്യവസായമാണു് ഇവിടെ പ്രധാനമായിട്ടുള്ളതു്. അനേകം എണ്ണക്കമ്പനികളും, കയർവ്യവസായശാലകളും അവിടെയുണ്ടു്. കയർ, കയറുപായ്, ചവിട്ടി (ചവിട്ടു മെത്ത) മുതലായവയാണു് പ്രധാന കയറുമതികൾ. 142000 ജനങ്ങളുള്ളതിൽ അധികവും ഹിന്ദുക്കളാണു്. ചരക്കുകൾ കൊണ്ടുപോകുന്നതിനു സൗകര്യപ്രദമായി പട്ടണത്തിൻെറ ഉൾഭാഗത്തു് സമാന്തരങ്ങളായി തോടുകൾ ഉണ്ടു്.

കോട്ടയം:—ആലപ്പുഴയിൽനിന്നു് ഞങ്ങളുടെ യാത്രാസംഘം ബോട്ടുമാർഗ്ഗമാണു് കോട്ടയത്തേക്കുചെന്നതു്. അവിടെനിന്നു് കോട്ടയത്തേക്കു പോകാൻ ഏററവും സൗകര്യപ്രദമായതു് ജലമാർഗ്ഗമാണു്. മീനച്ചിൽ ആറിൻെറ സമീപം സ്ഥിതി ചെയ്യുന്ന ഈ പട്ടണം വളരെ സമ്പൽ സമൃദ്ധമാണു്. ദക്ഷിണകേരളത്തിൻെറ നാനാഭാഗത്തുനിന്നും വരുന്ന ബസ്സുകളുടേയും ബോട്ടുകളുടേയും ഒരു സങ്കേതമാണു് കോട്ടയം. അടുത്തകാലത്തു് എറണാകുളത്തുനിന്നു്തിരുവനന്തപുരംവരെ തീവണ്ടിപ്പാത നീട്ടിയതോടുകൂടി കോട്ടയം ഒരു പ്രധാനപ്പെട്ട തീവണ്ടിയാപ്പീസുമായിട്ടുണ്ടു്. ഞങ്ങൾ അവിടത്തെ ചില വ്യവസായശാലകൾ സന്ദർശിച്ചു. തേയില, കുരുമുളകു്, ചുക്കു്, റബ്ബർ

എന്നീ മലഞ്ചരക്കുകളുടെ പ്രധാന വിപണിയാണ് കോട്ടയം. ചില പ്ലൈവുഡ് വ്യവസായശാലകൾ ഇവിടെ ഉണ്ട്. കോട്ടയത്തിന്നടുത്തുള്ള ട്രാവങ്കൂർസിമൻറ്റും ട്രാവങ്കൂർ ഇലക്ട്രോ കെമിക്കൽ ഇൻഡസ്ട്രീസും ഞങ്ങൾ സന്ദർശിച്ചു. അതിന്നും പുറമേ ചില ഹൈസ്കൂളുകൾ, രണ്ടു കോളേജുകൾ, സ്ത്രീകൾക്കുമാത്രമായ ഒരു ബി. ടി. കോളേജ് എന്നിവയും ഞങ്ങൾ കാണുകയുണ്ടായി. കേരളത്തിൽ ആദ്യമായി ഇംഗ്ലീഷുവിദ്യാഭ്യാസം (1813) തുടങ്ങിയതു് ഈ പട്ടണത്തിലാണ്. ഇവിടുത്തെ ജനസംഖ്യ 45000 ആണ്. അവിടെനിന്ന് മടങ്ങുന്നതിന്നുമുമ്പായി ചരിത്രപ്രസിദ്ധമായ വലിയ പള്ളിയും ഞങ്ങൾ കാണുകയുണ്ടായി. കോട്ടയത്തു നിന്ന് ഞങ്ങൾ നേരെ കൊച്ചിയിലേക്കുതിരിച്ചു.

കൊച്ചി:–കോച്ചിയിൽ ഹിന്ദുക്കൾ, മുഹമ്മദീയർ, ജൂതന്മാർ, കൃസ്ത്യാനികൾ എന്നിങ്ങനെ പല മതക്കാരെയും ഞങ്ങൾക്ക് ധാരാളമായി കാണുവാൻ സാധിച്ചു. ഞങ്ങൾ ആദ്യമായി ചെന്നതു് മട്ടാഞ്ചേരിയിലേക്കാണ്. ഈ പ്രദേശത്തെ തൊട്ട് പടിഞ്ഞാറുഭാഗത്താണ് ഫോർട്ടുകൊച്ചി സ്ഥിതി ചെയ്യുന്നതു്. മട്ടാഞ്ചേരിയിലെ പുരാതന യഹൂദപള്ളിയും, ഡച്ചുകൊട്ടാരമെന്നറിയപ്പെടുന്ന കൊച്ചി രാജാക്കന്മാരുടെ രാജധാനിയും ഞങ്ങൾ കാണുകയുണ്ടായി. വാണിജ്യപരമായ കാരണങ്ങളാൽ മട്ടാഞ്ചേരിയിൽ ദക്ഷിണേന്ത്യയിലെ ഭിന്നഭാഷകൾ സംസാരിക്കുന്ന പലരും ഉണ്ട്. മട്ടാഞ്ചേരിയിൽനിന്ന് ഞങ്ങൾ ഒരു ബസ്സിൽ കൊച്ചി തുറമുഖത്തിലേക്ക് തിരിച്ചു. പശ്ചിമ

തീരത്തിലെ ഏററവും പ്രധാനപ്പെട്ട തുറമുഖം തന്നെയാണ് കൊച്ചി. കായൽനികത്തി കരയാക്കിയതുകാരണം ഇവിടെ തുറമുഖ സൗകര്യങ്ങൾ വർദ്ധിച്ചിട്ടുണ്ട്. എറണാകുളവും കൊച്ചിയും തമ്മിൽ ഒരു പാലംകെട്ടി ബന്ധിക്കപ്പെട്ടിട്ടുണ്ട്. തുറമുഖത്തിന്ന് സമീപത്തുതന്നെയാണ് തീവണ്ടിയാപ്പീസും. തുറമുഖത്തിൽ കുരുമുളക്, തേയില, കാപ്പി, ഏലം, ഇഞ്ചി തുടങ്ങിയ മലഞ്ചരക്കുകളും, കയർ, കശുഅണ്ടി തുടങ്ങിയ മററു ഉല്പന്നങ്ങളും കപ്പലിൽ കയററി അന്യരാജ്യങ്ങളിലേക്കു അയക്കുന്നത് ഞങ്ങൾ കണ്ടു. തുണി, യന്ത്രങ്ങൾ, ഇരുമ്പുരുക്കുസാമാനങ്ങൾ എന്നിങ്ങനെ പലതും ചില കപ്പലുകളിൽനിന്ന് കൊച്ചിയിൽ ഇറക്കുന്നതും ഞങ്ങൾ കാണുവാനിടയായി. പിന്നീട്ട ഞങ്ങൾ അടുത്തുള്ള വിമാനത്താവളം സന്ദർശിച്ചു. അതിനശേഷം കൊച്ചിയിലുള്ള നാവികസൈന്യത്താവളം കാണുവാൻ പോയി. ഏതാണ്ടു മൂന്നു മണിക്കൂർ സമയം വേണ്ടിവന്നു ഞങ്ങൾക്ക് അവിടമെല്ലാം കാണാൻ. കടൽത്തീരത്തുള്ള ഒരു പട്ടണമായതുകൊണ്ട് ഇവിടെ മത്സ്യവ്യവസായം നല്ലപോലെ നടത്തിവരുന്നു. ജനസംഖ്യ 70000--ത്തോളം വരും.

എറണാകുളം:--കൊച്ചിയിൽനിന്ന് അതിന്റെ തലസ്ഥാനമായ എറണാകുളത്തേക്ക് ഞങ്ങളുടെ യാത്രാസംഘം നീങ്ങി. സുഭാഷ് പാർക്കിൽനിന്ന സമുദ്രത്തിലേക്കുള്ള കാഴ്ച എത്ര മനോഹരമാണെന്നോ? ഈ പാർക്കിന്ന് തൊട്ടെതിരെയുള്ള മഹാരാജാസ്കോളേജും, വേറെ മൂന്നു കോളേജുകളും ഞങ്ങൾ സന്ദർശിച്ചു. ഇതിന്നുപുറമേ സ്ത്രീകൾക്കുള്ള ബി. ടി. കോളേജും, ഒരു ലാക്കോളേജും

അവിടെയുണ്ട്. ഈ പട്ടണത്തിന്റെ പ്രാധാന്യം വ്യവസായത്തിലും വാണിജ്യത്തിലുമാണ്. കാൽട്ടെക്സ്, ബർമ്മാഷെൽ മുതലായ പെട്രോൾ കമ്പനികളും, ടാട്ടാ ഓയിൽകമ്പനിയും ഞങ്ങൾ സന്ദർശിക്കുകയുണ്ടായി. ഇവിടെയുള്ള ജനസംഖ്യ ഒരുലക്ഷത്തിൽ അധികമുണ്ട്. അവർ അധികവും വ്യവസായശാലകളിലുംമററും ജോലിക്കാരാണ്. വൈകുന്നേരം വീണ്ടും ഞങ്ങൾ കായൽത്തീരത്തിലേക്കുചെന്നു. പടിഞ്ഞാറുഭാഗത്ത് വിശാലമായിക്കിടക്കുന്ന കൊച്ചീക്കായൽ, അതിൽ നിഴലിച്ചുകിടക്കുന്ന വൻകെട്ടിടങ്ങൾ, കായലോരത്തുള്ള സുബാഷ്പാർക്കിൽ കാററുകൊള്ളാൻ വന്നുചേരുന്ന ജനസഞ്ചയം, കരയോട്ട് ചേർന്നുനില്ക്കുന്ന അനവധി ബോട്ടുകൾ ഇവയെല്ലാം എറണാകുളത്തിൽ ഞങ്ങൾകണ്ട മറക്കാൻ കഴിയാത്ത ചില കാഴ്ചകളാണ്. ഇവിടെനിന്ന് ജലമാർഗ്ഗമായും, റയിൽ മാർഗ്ഗമായും ബസ്സുകൾവഴിക്കും കേരളത്തിൻെറ നാനാഭാഗങ്ങളിലേക്കും ഗതാഗതത്തിനുള്ള സൌകര്യമുണ്ട്. ഇവിടേക്കുവേണ്ട ശുദ്ധജലം പെരിയാററിൽനിന്ന് പൈപ്പുവഴിക്കാണ് കൊണ്ടുവരുന്നതു്. എറണാകുളത്തിലെ വെള്ളമുപയോഗിച്ചാൽ മന്തു്, മുതലായ രോഗങ്ങൾ പിടിപെടും. അതുകൊണ്ടാണ് ഇവിടത്തുകാർ പൈപ്പു വെള്ളം മാത്രം ഉപയോഗിക്കുന്നതു്.

**ആലുവാ:**—വളരെ വൈമനസ്യത്തോടുകൂടിയാണ് ഞങ്ങൾ എറണാകുളത്തിനോട്ട് യാത്രപറഞ്ഞതു്. എറണാകുളത്തുനിന്നും 14 നാഴിക അകലെകിടക്കുന്ന ആലുവ എന്ന പട്ടണത്തിലേക്കാണ്പിന്നീട്ട് ഞങ്ങൾ പോയതു്



ആലുവായിലെ ഒരു വ്യവസായശാല

കേരളത്തിലെ ഏററവും വ്യവസായപ്രാധാന്യമുള്ള പട്ടണമാണ് ആലുവ. പള്ളിവാസലിൽ നിന്നുവരുന്ന വിദ്യുച്ഛക്തി ഇവിടെ സുലഭമായി ലഭിക്കുന്നതുകൊണ്ടു് വ്യവസായങ്ങൾ അഭിവൃദ്ധിപ്പെട്ടുവരുന്നു. കൃത്രിമ വളനിർമ്മാണശാല, ഗ്ലാസ് ഫാക്ടറി, അലുമിനിയം ഫാക്ടറി, അപൂർവലോഹമണൽവ്യവസായശാല മുതലായ സ്ഥലങ്ങളിൽ ഞങ്ങൾ ചെല്ലുകയുണ്ടായി. ഇതുകൂടാതെ ചില തുണിമില്ലുകളും, ട്രാവൻകൂർ കൊച്ചിൻ കെമിക്കൽ ഇൻഡസ്ട്രീസ്, ഫോറസ്റ്റ് ഇൻഡസ്ട്രീസ് എന്നീ സ്ഥാപനങ്ങളും ഞങ്ങൾ സന്ദർശിച്ചു. ഒരു ഉൾനാടൻ പട്ടണമാണെങ്കിലും നദിയുടെ സാന്നിദ്ധ്യം ഗതാഗതത്തിന് വളരെ സഹായം ചെയ്യുന്നുണ്ടു്. ഈ നദിയിൽ കുളിക്കുവാൻ മാത്രം വേണ്ടി ധാരാളം ആളുകൾ വരാറുണ്ടു്. കാരണം ഇതിലെ ജല

ത്തിന്നുള്ള ഔഷധശക്തിയാണു്. അനവധി സ്കൂളുകൾ, ഒരു ഒന്നാംഗ്രേഡു് കോളേജ് ഇവയെല്ലാം ഞങ്ങൾ ചുററി ക്കണ്ടു. ഇവിടുത്തെ ആകെ ജനസംഖ്യ 16000 ആണു്. വദ്ധിച്ചുവരുന്ന വ്യവസായപ്രാധാന്യംകൊണ്ടു് ഇതു കേരളത്തിലെ ഒന്നാംകിട വ്യവസായപട്ടണമായിട്ടുണ്ടു്.

തൃശ്ശൂർ:—പിന്നീടു് ഞങ്ങൾ ആലുവായിൽനിന്നു് ഏതാണ്ടു് 34 മൈൽ ദൂരെയുള്ള തൃശ്ശൂരിലെത്തി. തൃശ്ശൂർ ഒരു ഉൾനാടൻ പട്ടണമാണെങ്കിലും ഒരു വാണിജ്യകേന്ദ്രമാണു്. കേരളത്തിൻെറ നാനാഭാഗങ്ങളിലേക്കും ബസ്സുവഴിക്കും, റയിൽവഴിക്കും ഇവിടെനിന്നു് യാത്രചെയ്യാൻ സാധിക്കും. തൃശ്ശൂരിൽ പല വ്യവസായശാലകളുമുണ്ടു്. ഞങ്ങൾ ഇവിടുത്തെ പ്രസിദ്ധപ്പെട്ട സീതാറാം മിൽ സന്ദശിക്കേണമെന്നു വിചാരിച്ചിരുന്നു. പക്ഷേ കുറച്ചുമാസങ്ങൾക്കുമുമ്പുണ്ടായ നിർഭാഗ്യകരമായ ഒരു തീപ്പിടുത്തം നിമിത്തം ആ മില്ലു് ഇപ്പോൾ പൂട്ടിക്കിടക്കുകയാണു്. തൃശ്ശൂരിലും പരിസരങ്ങളിലും ധാരാളം ഓട്ടുകമ്പനികളുണ്ടു്. ഇവിടുത്തെ ഒരു തീപ്പെട്ടി വ്യവസായശാലയിൽ ഞങ്ങൾ പോവുകയുണ്ടായി. തൃശ്ശൂർ പട്ടണത്തിൻെറ ഏതാണ്ടു് മദ്ധ്യത്തിലായി സ്ഥിതിചെയ്യുന്ന "വടക്കുന്നാഥൻ" ക്ഷേത്രം ഞങ്ങൾ ദശിച്ചു. വ്യാപാരശാലകൾ, നിരവധി ഹൈസ്കൂളുകൾ. ചില കോളേജുകൾ, ട്രെയിനിങ്ങ് കോളേജ്, ഒരു എഞ്ചിനീയറിങ്ങ് കോളേജ് എന്നിങ്ങനെ പലതും ഞങ്ങൾ ചുററിക്കാണുകയുണ്ടായി. പിന്നീടു് ഞങ്ങൾ മൃഗശാലയും അതിനോടനുബന്ധിച്ചുള്ള പുരാതനവസ്തു പ്രദശനശാലയും സന്ദശിക്കുകയുണ്ടായി. ഇവിടു

ത്തെ മൃഗശാലയിൽ പലതരത്തിലുള്ള പാമ്പുകളേയും ഞങ്ങൾക്ക് കാണുവാൻ സാധിച്ചു. അവിടെനിന്ന് നാലു നാഴിക അകലേയുള്ള റേഡിയോപ്രക്ഷേപണകേന്ദ്രവും ഞങ്ങൾ കണ്ടു. ക്രിസ്ത്യാനികളുടെ ധാരാളം പള്ളികളും ഈ പട്ടണത്തിലുണ്ട്. ആകെയുള്ള 70000 ജനങ്ങളിൽ അധികവും ക്രിസ്ത്യാനികളും ഹിന്ദുക്കളുമാണ്.

**പാലക്കാട്:**— തൃശ്ശൂരിൽനിന്ന് സുമാർ 45 മൈൽ അകലെ കിടക്കുന്ന പാലക്കാട്ടിലേക്കാണ് പിന്നീട് ഞങ്ങൾ പോയത്. പാലക്കാട്ടിൽ ടിപ്പുസുൽത്താൻ പണിചെയ്ത ചരിത്രപ്രസിദ്ധമായ കോട്ടയിലേക്കാണ് ആദ്യമായി ഞങ്ങൾ ചെന്നത്. കോട്ടയും, അതിൻെറ കന



മലമ്പുഴപദ്ധതി

ത്ത കരിങ്കൽ ഭിത്തികളും, അതിൻെറ ചുററുമുള്ള ആഴമേറിയ കിടങ്ങും പല ചരിത്രകാലസംഭവങ്ങളിലേക്കും ഞങ്ങളുടെ മനസ്സിനെ പിൻതിരിച്ചു. പട്ടണത്തിലൂടെ ബസ്സോടിച്ചു പോയപ്പോൾ അനേകം സ്കൂളുകളും ഒരു ഒന്നാം ഗ്രേഡു കോളേജും ഞങ്ങൾ കാണുകയുണ്ടായി. ധാരാളം റൈസ് മില്ലുകൾ, മരത്തടിവ്യവസായശാലകൾ, ഓട്, ഇഷ്ടിക എന്നിവ നിർമ്മിക്കുന്ന കമ്പനികൾ എന്നിവയെല്ലാം ബസ്സിലിരുന്നു് വീക്ഷിച്ചുകൊണ്ടു് പ്രകൃതിമനോഹരമായ മലമ്പുഴയിലേക്കു് ചെന്നു. അണക്കെട്ടും പൂന്തോട്ടങ്ങളും നോക്കിക്കാണുവാൻ ഏതാണ്ടു് ഒരു മണിക്കൂർ സമയമെടുത്തു. പാലക്കാട്ടിലെ ജനസംഖ്യ 70000 ത്തോളമാണു്.

കോഴിക്കോട്:—പാലക്കാട്ടുനിന്നു് ഏതാണ്ടു 80 മൈൽദൂരം ബസ്സിൽ യാത്ര ചെയ്തശേഷം ഞങ്ങൾ കോഴിക്കോട്ടെത്തി. ചരിത്രപരമായ പല പ്രാധാന്യവും ഈ പട്ടണത്തിനുണ്ടു്. വാസ്കോഡിഗാമ ആദ്യമായി കപ്പലിറങ്ങിയതു് ഇവിടെയാണെന്നുള്ളതു് എല്ലാവർക്കും അറിവുള്ള സംഗതിയാണല്ലോ. കടലോരത്തു കിടക്കുന്ന കോഴിക്കോട്ട് പ്രധാനപ്പെട്ട ഒരു വാണിജ്യകേന്ദ്രമാണു്. 1¾ ലക്ഷത്തോളം ജനസംഖ്യയുള്ള കോഴിക്കോട്ട് കേരളത്തിലെ രണ്ടാമത്തെ വലിയ പട്ടണമാണു്. സാമൂതിരി രാജാക്കന്മാരുടെ ആസ്ഥാനവും ഇവിടെയാണു്. പുരാതനകാലം മുതല്ക്കുതന്നെ വാണിജ്യം ചെയ്തുവരുന്ന ചില അറബിക്കച്ചവടക്കാരെയും ഞങ്ങൾ കണ്ടു. ഒട്ടേറെ ഹൈസ്കൂളുകൾ, കോളേജുകൾ എന്നിങ്ങനെ പല സ്ഥാപനങ്ങളും ഞങ്ങളവിടെ കണ്ടു. കോഴിക്കോട്ടിന്നടുത്തു് ചേവായൂർ എന്നു

സ്ഥലത്തു് സ്ഥാപിക്കപ്പെട്ടിട്ടുള്ള മെഡിക്കൽ കോളേജും ഞങ്ങൾ സന്ദർശിച്ചു. ഇവിടെ തുണി, തേയില, കയർ, മരത്തടി, ഓട്ട്, ഇഷ്ടിക, മോട്ടോർ മുതലായവയെ പുരസ്കരിച്ചു് അനേകം വ്യവസായ ശാലകളുണ്ടു്. മീനെണ്ണ, സോപ്പു്, ഡാൽഡാ എന്നീവ്യവസായശാലകളും ഞങ്ങൾ സന്ദർശിച്ചവയിൽപെടും. കോഴിക്കോട്ടിൽനിന്നു് മടങ്ങുന്നതിന്നു മുമ്പായി കടൽത്തീരത്തുള്ള റേഡിയോനിലയത്തിലേക്കും ഞങ്ങൾ പോവുകയുണ്ടായി. കോഴിക്കോട്ടുനിന്നു് വടക്കോട്ടുയാത്രചെയ്തു് തലശ്ശേരിയിലെത്തി.

തലശ്ശേരി:–കോഴിക്കോട്ടുനിന്നു് 43 മൈൽ അകലേയാണു് തലശ്ശേരി. തലശ്ശേരിയും ഒരു കടലോരപട്ടണമാണു്. ക്രമേണ അഭിവൃദ്ധിപ്പെട്ടുവരുന്ന ഒരു പട്ടണമാണു് ഇതു്. ചില ഹൈസ്കൂളുകൾ, ഒരു ഒന്നാംഗ്രേഡു് കോളേജ്, ഒരു ബി. ടി. കോളേജ് എന്നിവയും ഇവിടെയുണ്ടു്. കടലും, നദിയും, തെങ്ങുകളും നിറഞ്ഞ ഈ പ്രദേശം കാഴ്ചയ്ക്കു് വളരെ മനോഹരമാണു്. ഇവിടുത്തെ ജനസംഖ്യ 40000 ആണു്.

കണ്ണൂർ:–തലശ്ശേരിയിൽനിന്നു് വടക്കോട്ടു 16 നാഴിക യാത്രചെയ്തപ്പോൾ കണ്ണൂരിലെത്തി. കൈത്തറിയന്ത്രം ഉപയോഗിച്ചു് തുണിവ്യവസായം നടത്തുന്ന ഒരു കേന്ദ്രമാണു് കണ്ണൂർ. ഇവിടെ തുറമുഖസൗകര്യവും ഉണ്ടു്. 40000–ൽപരം ജനസംഖ്യയുള്ള ഈ പട്ടണത്തിൽ ഞങ്ങൾ ഒരു കോട്ടയും സന്ദർശിക്കുകയുണ്ടായി.

അങ്ങിനെ കേരളത്തിനെപ്പറ്റി പുതിയ പല അറിവും സമ്പാദിച്ചുകൊണ്ടു് ഞങ്ങൾ തിരുവനന്തപുരത്തേക്കു മടങ്ങി.

---

# പ്രായോഗികപ്രവത്തനങ്ങൾ.

## അദ്ധ്യായം 2.

1. ഓരോ കുട്ടിയും കേരളത്തിലെ ഓരോ നഗരവാസിയാണെന്നു് സങ്കല്പിക്കുക. ഓരോരുത്തരും, അവരുടെ പട്ടണത്തിന്റെ പ്രത്യേകതകളെക്കുറിച്ചു് പ്രസംഗിക്കുക.

2. ഡിസ്ട്രിക്ടുകളും, പ്രധാന പട്ടണങ്ങളും ഒരു പടത്തിൽ രേഖപ്പെടുത്തുക.

   □ തലസ്ഥാനപട്ടണങ്ങളെ കാണിക്കുന്നു.

   ⊙ മററു പട്ടണങ്ങളെ കാണിക്കുന്നു.

3. പട്ടിക പൂത്തിയാക്കുക:—

| നമ്പർ | പട്ടണങ്ങൾ | ഗവമ്മെൻറിന്റെ ആസ്ഥാനം | മതപരമായ പ്രാധാന്യം | ചരിത്രപ്രാധാന്യം | വിദ്യാകേന്ദ്രം | വ്യവസായകേന്ദ്രം | തുറമുഖസൗകര്യം |
|---|---|---|---|---|---|---|---|
| | | | | | | | |
| | | | | | | | |

(ചിലപ്പോൾ ഒരു പട്ടണത്തിൽതന്നെ പല പ്രാധാന്യങ്ങളുമുണ്ടായിരിക്കും)

# അദ്ധ്യായം 3

## ഗതാഗതമാർഗ്ഗങ്ങളും വാർത്താവിനിമയവും

നമ്മുടെ സ്റ്റെയ്റ്ററിൽ പ്രധാനമായി നാലുതരം ഗതാഗതമാർഗ്ഗങ്ങളാണുള്ളത്. അവ ജലമാർഗ്ഗം, റോഡുകൾ, റെയിൽപാതകൾ, വിമാനമാർഗ്ഗം എന്നിവയാകുന്നു.

ജലമാർഗ്ഗം:—കേരളത്തിൽ ജലമാർഗ്ഗമായുള്ള ഗതാഗതത്തിന് ധാരാളം സൌകര്യമുണ്ട്. പടിഞ്ഞാറു ഭാഗത്തുള്ള അറബിക്കടൽ കപ്പൽ ഗതാഗതത്തിന് പററിയതാണ്. കേരളത്തിൻെറ പടിഞ്ഞാറേതീരത്ത് സ്ഥിതിചെയ്യുന്ന പ്രധാന തുറമുഖങ്ങൾ തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, കൊച്ചി, കോഴിക്കോട് എന്നിവയാണ്. ഇൻഡ്യയിൽ കായലുകൾ അധികമുള്ളത് കേരളത്തിലാണ്. പടിഞ്ഞാറേ തീരപ്രദേശത്ത് ധാരാളം കായലുകളും തോടുകളും ഉണ്ട്. അവയിൽക്കൂടി വടകരമുതൽ തിരുവനന്തപുരംവരെ, വഞ്ചികളിലും ബോട്ടുകളിലും ഗതാഗതം ചെയ്യുവാൻ സൗകര്യമുണ്ട്. ചില തോടുകൾ വെട്ടി, കായലുകൾ തമ്മിൽ യോജിപ്പിച്ചാൽ ഹോസ്ദുർഗ്ഗ്‌വരെ വടക്കോട്ടും ജലമാർഗ്ഗം സഞ്ചരിക്കാവുന്നതാണ്. വാണിജ്യസാധനങ്ങൾ ഉൾനാടുകളിൽനിന്ന് തുറമുഖങ്ങളിലേക്കു കൊണ്ടുവരുന്നതിനും വിദേശചരക്കുകൾ ഉൾനാടുകളിലേക്കു കൊണ്ടുപോകുന്നതിനും ജലമാർഗ്ഗം മററു മാർഗ്ഗങ്ങളേക്കാൾ ആദായകരമാണ്. അതുകൊണ്ടു തോടുകൾ വെട്ടി ജലഗതാഗതം കൂടുതൽ സൗകര്യപ്പെടുത്തുവാൻ ഗവൺമെൻറ് ശ്രമിച്ചുവരുന്നു.




റോഡുകൾ:—കേരളത്തിലെ പ്രധാന പട്ടണങ്ങളെല്ലാം റോഡുമാർഗ്ഗം സന്ധിക്കപ്പെട്ടിരിക്കുന്നു. കേരളത്തിൽ 9000 മൈൽ റോഡുകൾ ഉണ്ടു്. വടക്കു കണ്ണൂർ നിന്നും സ്റ്റെയ്റ്റ് ട്രാൻസ്പോർട്ടുബസ്സു തിരുവനന്തപുരം

വരെ ഓടുന്നുണ്ട്. പുതിയ റോഡുകൾ ഉണ്ടാക്കുന്നതിനും പഴയവയുടെ കേടുപാടുകൾ പോക്കുന്നതിന്നും കൊല്ലം തോറും ഗവൺമെണ്ട് ഒരു വലിയ തുക ചിലവഴിച്ചു വരുന്നുണ്ട്.

കേരളത്തിൽ തെക്കുവടക്കു കിടക്കുന്ന പ്രധാന റോഡുകൾ: (1) കണ്ണൂർ—കോഴിക്കോട്—പാലക്കാട് റോഡ്. (2) ഷൊർണ്ണൂർ—തൃശ്ശൂർ–എറണാകുളം–ആലപ്പുഴ—കൊല്ലം—തിരുവനന്തപുരം റോഡ്. (3) ആലുവാ—കോട്ടയം—തിരുവനന്തപുരം റോഡ്. എന്നിവയാകുന്നു.

കിഴക്കുപടിഞ്ഞാറു കിടക്കുന്ന പ്രധാന റോഡുകൾ: (1) കൊല്ലം—ചെങ്കോട്ടറോഡ്. (2) കോട്ടയം—കുമിളി റോഡ്. (3) ആലുവാ—മൂന്നാർറോഡ്. (4) തൃശ്ശൂർ—പാലക്കാട് റോഡ്. (5) പൊന്നാനി–ഷൊർണ്ണൂർ പാലക്കാട്ടറോഡ്. (6) കോഴിക്കോട്—ഗൂഡല്ലൂർ റോഡ് (7) തലശ്ശേരി—മാനന്തവാടിറോഡ്. (8) കണ്ണൂർ–മെർക്കാററോഡ് എന്നിവയാകുന്നു.

റെയിൽപാതകൾ:—കേരളത്തിൽ ബ്രാഡ്ഗേജ് റെയിൽപാതയുടെ ഒരു കേന്ദ്രം ഷൊർണ്ണൂരും, മീററർഗേജ് റെയിൽപാതയുടെ കേന്ദ്രം കൊല്ലവും ആകുന്നു. ഷൊർണ്ണൂർനിന്നു് തീരപ്രദേശംവഴി മൈസൂർ സ്റ്റേയ്റ്റിലുള്ള മംഗലാപുരത്തേക്കു ഒരു പാതപോകുന്നുണ്ട്. ഷൊർണ്ണൂർനിന്നു് ഒരു പാത നേരേ വടക്കോട്ട് നിലമ്പൂർവരെ പോകുന്നു. മൂന്നാമതൊരു പാത ഷൊർണ്ണൂർനിന്നു ഒലവക്കോട്ടസ്റ്റേഷൻ കടന്നു് മദിരാശിയിലേക്കുപോകുന്നു. ഒലവക്കോട്ടുനിന്നു ഒരുപാത പാലക്കാട്ട് കൊല്ലംകോട്ട് മുതൽ

കേരളത്തിലെ റെയിൽപാതകൾ / വ്യോമമാർഗങ്ങൾ

ബ്രാഡ്ഗേജ്
മീററർ ഗേജ്
വ്യോമ മാർഗ്ഗം

ലായ് സ്റ്റേഷനുകൾ കടന്നു മദിരാശി സ്റ്റേയ്റ്റിലേക്ക പോകുന്നു. ഷൊർണ്ണൂർനിന്നു തെക്കോട്ടുപോകുന്ന പാത തൃശ്ശൂർ, ചാലക്കുടി, ആലുവാ, എറണാകുളംവഴി കൊച്ചിൻ ഹാർബർ ടെർമിനസ്സിൽ ചെന്നവസാനിക്കുന്നു.

കൊല്ലത്തുനിന്നു തെക്കോട്ട് തിരുവനന്തപുരത്തോളം, വട ക്കോട്ട് കോട്ടയംവഴി എറണാകുളത്തേക്കും, കിഴക്കോട്ട് ചെങ്കോട്ടവഴി മദിരാശിയിലേക്കും ഓരോ മീററർഗേയ്ജ് റെയിൽപ്പാതകൾ പോകുന്നുണ്ട്. കേരളത്തിൽ ആകെ 550 മൈൽ റെയിൽപാതകൾ ഉണ്ട്. പറമ്പിക്കുളം മുത ലായ വനപ്രദേശങ്ങളിൽനിന്ന് തടികളും മറവും ഇറക്കി കൊണ്ടുവരുന്നതിന് ചാലക്കുടിവരെ ഒരു ട്രാംവേയു മുണ്ട്.

<u>വിമാനമാർഗ്ഗം</u>:—ജനങ്ങൾക്ക് ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേക്ക് വളരെവേഗം എത്തുന്നതിന് വിമാനമാർഗ്ഗം ഉപകരിക്കുന്നു. ഇപ്പോൾ എഴുത്തുകളും മററും മററു സ്ഥലങ്ങളിലേക്ക് അയയ്ക്കുന്നതും വിമാന മാർഗ്ഗമാണ്. കേരളത്തിൽ രണ്ട് വിമാനത്താവളങ്ങൾ ഉണ്ട്. അവ ഒന്ന് കൊച്ചിയിലും മറെറാന്ന് തിരുവന ന്തപുരത്തുമാണ്. കൊച്ചിയിലെ വിമാനത്താവളം എറ ണാകുളത്തിനും കൊച്ചിക്കും ഇടയ്ക്ക് ഉണ്ടാക്കിയിരിക്കുന്ന വില്ലിംഗ്ടൺ ദ്വീപിലാണ് സ്ഥിതിചെയ്യുന്നത്. തി രുവനന്തപുരത്തുനിന്ന് എറണാകുളംവഴി ബോംബെയി ലേക്കും മദിരാശിയിലേക്കും വിമാനസർവ്വീസ്സ് നടത്തുന്നു ണ്ട്. ഇൻഡ്യൻ എയർലൈൻസ് കോർപ്പറേഷൻ എന്ന ഇൻഡ്യാഗവമ്മെണ്ട് കമ്പിനിയാണ് ഈ സർവ്വീസ്സ് നടത്തുന്നത്. വിമാനമാർഗ്ഗം കൂടുതൽ സൗകര്യവും വേ ഗതയും ഉള്ളതാണെങ്കിലും ചിലവ് അധികമാണ്.

<u>വാർത്താവിനിമയമാർഗ്ഗങ്ങൾ</u>:—വാർത്താവിനിമയ ത്തിനും കേരളത്തിൽ ധാരാളം സൗകര്യമുണ്ട്. തപാൽ,

ടെലഗ്രാഫ്, ടെലഫോൺ, റേഡിയോ, ടെലിപ്രിൻറർ എന്നിവയാണു് വാർത്താവിനിമയം വേഗത്തിൽ നടത്തുന്നതിനു് നമ്മെ സഹായിക്കുന്നതു്.

തപാൽ:—കേരളത്തിൽ എല്ലാ ഗ്രാമങ്ങളിലും തപാലാഫീസുകളുണ്ടു്. തപാൽവഴി നമുക്കു് എഴുത്തുകളും പണവും, സാധനങ്ങളും അയയ്ക്കാം. ദൂരദേശങ്ങളിൽ വസിക്കുന്നവർക്കു് കത്തുകൾ അയച്ചു് വർത്തമാനങ്ങൾ അറിയിക്കാൻ സൗകര്യമുള്ളതുകൊണ്ടു് പണച്ചിലവും സമയവും ലാഭിക്കാം. തപാലാഫീസിൽനിന്നു കാർഡുകളും ലക്കോട്ടുകളും കിട്ടും. അതിൽ വിവരങ്ങളും ശരിയായി മേൽവിലാസവും എഴുതി തപാൽപ്പെട്ടിയിലിട്ടാൽ തപാൽവകുപ്പു് ഉദ്യോഗസ്ഥന്മാർ അതു മേൽവിലാസക്കാർക്കു് എത്തിച്ചു കൊടുത്തുകൊള്ളും. അധികം വിവരങ്ങൾ എഴുതുവാനുണ്ടെങ്കിൽ കവറുകൾ ഉപയോഗിക്കാം. മേൽവിലാസം വ്യക്തമായും പൂർണ്ണമായും എഴുതിയാൽ തപാൽവകുപ്പുകാർക്കു് എഴുത്തുകൾ മേൽവിലാസക്കാരനു് എത്തിച്ചുകൊടുക്കുവാൻ കൂടുതൽ സൗകര്യമുണ്ടു്. ഇൻഡ്യയിലും, വിദേശങ്ങൾക്കും ഇപ്രകാരം കത്തുകളയയ്ക്കാം. എന്നാൽ വിദേശങ്ങളിലേക്കു് കത്തുകളയയ്ക്കാൻ നിരക്കു കൂടുതലാണെന്നുമാത്രം.

കമ്പിത്തപാൽ:—അധികം വേഗത്തിൽ വർത്തമാനങ്ങൾ അറിയിക്കുന്നതിനു് കമ്പിത്തപാൽ ഉപകരിക്കുന്നു. എല്ലാ പ്രധാന തപാലാഫീസുകളിലും കമ്പിയടിക്കുന്നതിനുള്ള സൗകര്യമുണ്ടു്. കേരളത്തിൽ 215 കമ്പി ആ
[illegible] ഇൻഡ്യയിൽ

എവിടേക്കും വാർത്തകൾ അറിയിക്കുവാൻ കഴിയും. സാധാരണ കമ്പിയടിക്കുന്നതിന്നു 80 ന: പൈസ മാത്രമാണ് ചിലവു്. വാക്കുകൾ കൂടുംതോറും അതിനുള്ള ചാർജ്ജും കൂടും. തപാലാഫീസ്സിൽനിന്നും ഒരു ഫാറംവാങ്ങി അതിൽ നമുക്കയയ്ക്കാനുള്ള സന്ദേശം ഇംഗ്ലീഷിൽ എഴുതി തപാലാഫീസ്സിൽ കൊടുത്താൽ അവിടുത്തെ ഉദ്യോഗസ്ഥൻ അതയയ്ക്കാനുള്ള ചിലവു പറയും. ആ തുകയ്ക്കുള്ള സ്റ്റാമ്പുവാങ്ങി ഫാറത്തിൽ ഒട്ടിച്ചുകൊടുത്താൽ സന്ദേശം തപാൽവകുപ്പുകാർ കമ്പിമാർഗ്ഗം മേൽവിലാസക്കാരനു് എത്തിച്ചുകൊടുക്കും.

ടെലഫോൺ:—കമ്പി അടിക്കുന്നതിനേക്കാൾ കൂടുതൽ സൗകര്യമുള്ള വാർത്താവിനിമയ ഏർപ്പാടാണു് ടെലഫോൺ. വളരെ ദൂരെ ഇരുന്നുകൊണ്ടു് ടെലഫോൺമാർഗ്ഗം നമുക്കു് സംസാരിക്കാൻ കഴിയും. കേരളത്തിലെ മിക്കവാറും എല്ലാ പട്ടണങ്ങളിലും ടെലഫോൺസമ്പ്രദായം നടപ്പിലാക്കിയിട്ടുണ്ടു്. ഇതും തപാൽവകുപ്പിന്റെ കീഴിലാണു്. ടെലിഫോൺ ഉള്ള സ്ഥലത്തു് തപാൽവകുപ്പിൽ ആവശ്യപ്പെടുന്നവർക്കു് അവരുടെ ജോലിസ്ഥലത്തോ ഭവനത്തിലോ ടെലഫോൺ സ്ഥാപിച്ചുതരും. കൊല്ലംതോറും ടെലഫോൺ ഉള്ളവർ തപാൽവകുപ്പിലേക്കു് ഒരു നിശ്ചിതസംഖ്യ അടയ്ക്കണം. ടെലഫോൺ ഉപയോഗിക്കുന്നതിന്റെ കൂടുതൽ കുറവനുസരിച്ചു് കൂടുതൽ ഫീസ്സ് തപാൽവകുപ്പുകാർ വസൂൽചെയ്യുന്നതാണു്. കൊല്ലംതോറും കൂടുതൽ സ്ഥലങ്ങളിലേക്കു ടെലഫോൺ സൗകര്യം വികസിപ്പിച്ചുവരുന്നുണ്ടു്.

റേഡിയോ:—എഴുത്തുകൾമൂലം വാർത്തകൾ അറിയിക്കുവാൻ ഒന്നോ രണ്ടോ ദിവസം വേണ്ടിവരും. കമ്പിമാർഗ്ഗമാണെങ്കിൽ മണിക്കൂറുകൾ വേണം. ടെലഫോൺമാർഗ്ഗം ഒരാൾക്കു ഒരു സമയത്തു മററൊരാളോടുമാത്രമേ സംസാരിക്കാൻ കഴികയുള്ളു. എന്നാൽ റേഡിയോമാർഗ്ഗം ഒരു സ്ഥലത്തുനിന്നു പ്രക്ഷേപണം ചെയ്യുന്ന വാർത്തകളോ പാട്ടുകളോ അതേസമയത്തുതന്നെ ലോകത്തിൻെറ നാനാഭാഗത്തും ഉള്ള പലർക്കും കേൾക്കുവാൻ കഴിയും. റേഡിയോ സെററുള്ളവർക്കു് പ്രക്ഷേപണം ചെയ്യുന്ന വാർത്തകൾ, ഗാനങ്ങൾ, കലാപരിപാടികൾ, പ്രസംഗങ്ങൾ മുതലായവ കേട്ടാനന്ദിക്കാം. സ്വന്തമായി റേഡിയോ സെററില്ലാത്തവർക്കുവേണ്ടി പൊതുസ്ഥലങ്ങളിൽ പബ്ലിക്കു് റേഡിയോസെററുകൾ സ്ഥാപിച്ചു് സൗകര്യപ്പെടുത്തിവരുന്നു. റേഡിയോസെററുള്ളവർ കൊല്ലംതോറും തപാൽവകുപ്പിൽ ഒരു നിശ്ചിത തുക അടച്ചു ലൈസൻസ് വാങ്ങണം. കേരളത്തിൽ മൂന്നു പ്രക്ഷേപണ കേന്ദ്രങ്ങൾ ഉണ്ടു്. തിരുവനന്തപുരം, തൃശ്ശൂർ, കോഴിക്കോടു് എന്നിവിടങ്ങളിലാണവ സ്ഥാപിച്ചിരിക്കുന്നതു്. ഇവയിൽ കൂടുതൽ ശക്തിയുള്ള പ്രക്ഷേപണ യന്ത്രമാണു് തൃശ്ശൂർ ഉള്ളതു്.

വൃത്താന്തപത്രങ്ങൾ:—കേരളത്തിൽ ധാരാളം മലയാള ദിനപത്രങ്ങൾ പ്രചാരത്തിലുണ്ടു്. വാർത്തകൾ വിതരണം ചെയ്യുന്നതിനു പുറമേ ജനങ്ങളുടെ ആശയങ്ങളും ചിന്താഗതിയും കൈമാറുന്നതിനും പൊതുജനാഭിപ്രായം രൂപീകരിക്കുന്നതിനും വർത്തമാനപത്രങ്ങൾ ഉപകരിക്കുന്നു.

ടെലിപ്രിൻറർ:—ലോകത്തിൻെറ നാനാഭാഗത്തും നടക്കുന്ന സംഭവങ്ങൾ അല്പം ചില മണിക്കൂറുകൾക്കുള്ളിൽ പത്രമാഫീസ്സുകളിൽ കിട്ടുന്നതിനുവേണ്ടി ടെലിപ്രിൻറർ സർവ്വീസ് നടത്തിവരുന്നു. ഇൻഡ്യയിലെ പ്രധാനപ്പെട്ട സ്ഥലങ്ങളിലെല്ലാം ടെലിപ്രിൻറർ സ്ഥാപിച്ചു പ്രവർത്തനം നടത്തിവരുന്നുണ്ട്.

കമ്പിയില്ലാക്കമ്പി (വയർലസ്):—ലോഹക്കമ്പികളുടെ സഹായംകൂടാതെ വാർത്താവിതരണം നടത്തുന്നതിനുള്ള ഒരു ഏർപ്പാടാണ് കമ്പിയില്ലാക്കമ്പി. ഇൻഡ്യ സ്വാതന്ത്ര്യമാകുന്നതിനു മുമ്പ് ഇൻഡ്യയിൽ മൂന്നു വയർലസ്സ് സ്റ്റേഷനുകൾമാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇപ്പോൾ ഇൻഡ്യയുടെ നാനാഭാഗത്തും വയർലസ് സ്റ്റേഷനുകൾ സ്ഥാപിച്ചിട്ടുണ്ട്.

വേഗതയേറിയ വാഹനങ്ങൾ, വാർത്താവിനിമയമാർഗ്ഗങ്ങൾ, വൃത്താന്തപത്രങ്ങൾ മുതലായവ ജനങ്ങളെ തമ്മിൽ തമ്മിൽ അടുപ്പിക്കുകയും, ജനങ്ങളുടെ നാനാവിധമായ പുരോഗതിക്കു സഹായമായിത്തീരുകയും ചെയ്യുന്നു.

---

# പ്രായോഗികപ്രവർത്തനങ്ങൾ

## അദ്ധ്യായം 3.

1. കേരളത്തിന്റെ പടത്തിൽ പുസ്തകത്തിൽ വിവരിച്ചിട്ടുള്ള തീവണ്ടിപ്പാതകൾ വരച്ചു്, താഴെപ്പറയുന്ന തീവണ്ടിയാപ്പീസുകൾ അടയാളപ്പെടുത്തുക:—

കണ്ണൂർ, തലശ്ശേരി, കോഴിക്കോട്ട്, ഷൊറണ്ണൂർ, നിലമ്പൂർ, ഒലവക്കോട്ട്, പാലക്കാട്ട്, കൊല്ലങ്കോട്ട്, തൃശ്ശൂർ, ആലുവാ, എറണാകുളം, കൊച്ചി, കോട്ടയം, കൊല്ലം, തിരുവനന്തപുരം.

ബ്രോഡ്ഗേജും, മീറ്റർഗേജും വേറെ വേറെ നിറങ്ങളിൽ കാണിക്കണം.

2. ഷൊറണ്ണൂരിൽനിന്നു്, നാലു സംഘമായിപ്പിരിഞ്ഞു് നിങ്ങൾ എറണാകുളം, കണ്ണൂർ, നിലമ്പൂർ, ഒലവക്കോട്ട് എന്നീ നാലു സ്ഥലങ്ങളിലേക്കു് സഞ്ചരിക്കുകയാണെങ്കിൽ ഏതെല്ലാം സ്റ്റേഷനുകളിൽ കൂടി കടന്നുപോകും? റെയിൽവേ ഗൈഡിന്റെ സഹായത്തോടുകൂടി സ്റ്റേഷനുകൾ കണ്ടുപിടിക്കുക.

3. കൊല്ലംകേന്ദ്രമായി മൂന്നു സംഘങ്ങൾ തിരുവനന്തപുരം, ചെങ്കോട്ട, എറണാകുളം എന്നീ മൂന്നു സ്ഥലങ്ങളിലേക്കു് പോകുന്നുവെങ്കിൽ, ഓരോ സംഘവും ഏതെല്ലാം തീവണ്ടിയാപ്പീസുകൾ കടന്നുപോകും?

4. തിരൂർനിന്നു് ജലമാർഗ്ഗമായി ഗുരുവായൂർക്കുള്ള തോണിയാത്രയിലെ പ്രധാന സ്ഥലങ്ങൾ രേഖപ്പെടുത്തുക.

5. എറണാകുളത്തിൽനിന്നു് ബോട്ടുമാർഗ്ഗം കൊല്ലത്തേക്കുപോകുന്നുവെങ്കിൽ ഏതെല്ലാം കായലുകളും, പ്രധാന സ്ഥലങ്ങളും കടന്നുപോകുമെന്നു് രേഖപ്പെടുത്തുക. പ്രധാന ജെട്ടികൾ ഏതെല്ലാമാണു്?

6. കേരളത്തിന്റെ മാപ്പിൽ തിരുവനന്തപുരത്തുനിന്നു് (1) കോട്ടയം വഴിയും (2) ആലപ്പുഴ വഴിയും എറണാകുളത്തേക്കുള്ള റോഡുമാർഗ്ഗ

ങ്ങൾ അടയാളപ്പെടുത്തുക. റോഡുകൾ കാണിക്കുമ്പോൾ ചുവടെ ചേർത്ത സ്ഥലങ്ങളും അടയാളപ്പെടുത്തി പേരെഴുതുക:—

(1) കൊച്ചി, (2) ആലപ്പുഴ, (3) കോട്ടയം, (4) കൊല്ലം, (5) കൊട്ടാരക്കര. (6) ചങ്ങനാശ്ശേരി. (7) വർക്കല.

7. എറണാകുളത്തുനിന്നു് ഒരു സ്പെഷ്യൽ ബസ്സിൽ പെരിങ്ങൽകുത്തു്, ചാലക്കുടി, പീച്ചി, മലമ്പുഴ എന്നീ അണക്കെട്ടുകളിലേക്കു് യാത്ര ചെയ്യുന്നുവെങ്കിൽ, നിങ്ങൾ സഞ്ചരിക്കുന്ന മാർഗ്ഗം (പാത) വരയ്ക്കുക. മെയിൻറോഡുകളെ വീതികൂടിയ വരകൾകൊണ്ടും, അപ്രധാന റോഡുകളെ വീതിചുരുങ്ങിയ വരകൾകൊണ്ടും അടയാളപ്പെടുത്തുക.

8. കോയമ്പത്തൂരിൽനിന്നു് കൊച്ചിമാർഗ്ഗം തിരുവനന്തപുരത്തേക്കും, കൊച്ചിയിൽനിന്നു് ബോംബെയിലേക്കും ഉള്ള വ്യോമമാർഗ്ഗങ്ങൾ രേഖപ്പെടുത്തുക.

9. വയർലസ്സും, റേഡിയോയും തമ്മിലുള്ള വ്യത്യാസങ്ങൾ മനസ്സിലാക്കുക.

10. ദൂരദിക്കിലുള്ള നിങ്ങളുടെ ബന്ധുവിനോ സ്നേഹിതനോ എയർമെയിലിൽ ഒരു കത്തയയ്ക്കുക.

11. അടുത്ത തപാലാഫീസ്സിൽനിന്നു് ചുവടെ ചേർത്തവയുടെ നിരക്കുകൾ അന്വേഷിച്ചു് മനസ്സിലാക്കുക:—

കാർഡു്, ഇൻലണ്ടു്കവർ, ലക്കോട്ടു്, റെജിസ്റ്റർചെയ്യാൻ ഫീസ്

12. 15 ക. മണിയോർഡർ അയപ്പാൻ കമ്മീഷൻ എത്രയാണു്? മണിആർഡർഫാറം മലയാളത്തിൽ പൂരിപ്പിക്കുവാൻ പഠിക്കുക.

13. നിങ്ങൾക്കു് കിട്ടാവുന്ന മലയാള പത്രങ്ങളുടെ ഓരോ പ്രതി ശേഖരിച്ചുകൊണ്ടുവരിക ഓരോ പത്രവും ഏതു സ്ഥലത്താണു് അച്ചടിക്കുന്നതു്? അവിടെനിന്നു് നിങ്ങളുടെ സ്ഥലം സുമാർ എത്ര ദൂരെയാണു്? പത്രം ഏതു സമയത്തു് നിങ്ങൾക്കു കിട്ടുന്നു? ഏതു മാർഗ്ഗത്തിൽ?

---

അദ്ധ്യായം 4.

# കേരളസംസ്കാരം

## 1. പുരാതന മലയാളസാഹിത്യം

കേരളീയരുടെ മാതൃഭാഷ മലയാളമാണ്. ഇൻഡ്യൻ ഭരണഘടന അംഗീകരിച്ചിട്ടുള്ള പതിന്നാലു ഭാഷകളിൽ ഒന്നാണ് മലയാളം.

തെക്കേഇൻഡ്യയിലെ തമിഴ്, കർണ്ണാടകം, തെലുങ്ക്, തുളു, മലയാളം ഇവ ദ്രാവിഡഭാഷകളാണ്. ഇവ തമ്മിൽ അടുത്ത ബന്ധമുണ്ട്. ആര്യന്മാരുടെ വരവോടുകൂടി മലയാളഭാഷയ്ക്കു് സംസ്കൃത സമ്പർക്കമുണ്ടായി. അനേകം സംസ്കൃത പദങ്ങളും വ്യാകരണനിയമങ്ങളും സംസ്കൃതത്തിൽ നിന്നു് മലയാളം സ്വീകരിച്ചു. ആദ്യകാലത്തു് മലയാളഭാഷയെ പരിപോഷിപ്പിച്ചിട്ടുള്ള മൂന്നു പ്രാചീനകവികൾ ഉണ്ടായിരുന്നു. അവർ ചെറുശ്ശേരി നമ്പൂതിരിയും, തുഞ്ചത്തെഴുത്തച്ഛനും, കുഞ്ചൻനമ്പ്യാരുമായിരുന്നു.

ചെറുശ്ശേരി നമ്പൂതിരി:—

ചെറുശ്ശേരി നമ്പൂതിരിയുടെ പേരു്, ജീവിതകാലം എന്നിവയെപ്പററി ശരിയായ രേഖകളില്ല. ചെറുശ്ശേരി എന്നതു് അദ്ദേഹത്തിൻെറ ഇല്ലപ്പേരാണു്. കൊല്ലവർഷം 650-നും 750-നും ഇടയ്ക്കു് ഉത്തരകേരളത്തിൽ കോലത്തിരി ഉദയവർമ്മരാജാവിൻെറ ആശ്രിതനായി അദ്ദേഹം ജീവിച്ചിരുന്നു എന്നാണു് ഐതിഹ്യം. ചെറുശ്ശേരി

നമ്പൂതിരിയുടെ പ്രധാന കൃതിയാണ് കൃഷ്ണഗാഥ. കൃഷ്ണഗാഥയുടെ ഉത്ഭവത്തെപ്പററി ഒരു ഐതിഹ്യമുണ്ട്.

ഒരു ദിവസം ചെറുശ്ശേരിയും ഉദയവർമ്മരാജാവും കൂടി ചതുരംഗം കളിച്ചുകൊണ്ടിരിക്കയായിരുന്നു. കളിയിൽ രാജാവു തോല്ക്കുമെന്ന മട്ടായി. അതു കണ്ടുകൊണ്ടു കുട്ടിയെ തൊട്ടിലാട്ടിക്കൊണ്ടിരുന്ന രാജപത്നി തോൽവിക്കുള്ള കാരണം മനസ്സിലാക്കി കുട്ടിയെ ഉറക്കുവാൻ പാടുന്ന മട്ടിൽ

"ഉന്തുന്തുന്തുന്തുന്തുന്തുന്തുന്തുന്തുന്തു-
ന്തുന്തുന്തുന്തുന്തുന്തുന്താളെയുന്തു" എന്നിങ്ങനെ നീട്ടിപ്പാടി. ചതുരംഗക്കളിയിലെ ഒരു കരുവായ ആളെ നീക്കിവെയ്ക്കുവാൻ ഭാര്യ സൂത്രത്തിൽ പറഞ്ഞതാണെന്നു മനസ്സിലാക്കിയ രാജാവ് ആളെ മാററിവെക്കുകയും ചെറുശ്ശേരിയെ നിഷ്പ്രയാസം തോല്പിക്കുകയും ചെയ്തു. തന്റെ ഭാര്യ പാടിയ പാട്ടിന്റെ രീതിയിൽ ഒരു കാവ്യം നിർമ്മിക്കണമെന്ന് ഉദയവർമ്മതമ്പുരാൻ ചെറുശ്ശേരിയോടാവശ്യപ്പെട്ടതിന്റെ ഫലമായി ഉണ്ടാക്കിയതാണ് കൃഷ്ണഗാഥ. ശ്രീകൃഷ്ണന്റെ ജനനംമുതൽ മരണം വരെയുള്ള കഥയാണ് കൃഷ്ണഗാഥയിൽ വർണ്ണിച്ചിരിക്കുന്നതു്.

മലയാളഭാഷയിൽ സാധാരണക്കാർക്ക് മനസ്സിലാവുന്ന രീതിയിൽ ശ്രീകൃഷ്ണഭഗവാന്റെ കഥ ഉണ്ടായിരുന്നില്ല. ആ വിടവ് നികത്തിയതു് ചെറുശ്ശേരിയാണ്. സാധാരണ ജനങ്ങളിൽ ഈശ്വരഭക്തി വളർത്തുക എന്നതായിരുന്നു കവിയുടെ ലക്ഷ്യം. കൃഷ്ണഗാഥയിലെ ഭാഷാരീതി വളരെ ലളിതവും ഫലിതസമൃദ്ധവും ആയിരുന്നു

കൊണ്ടു് സാധാരണക്കാർക്കുപോലും അതു വായിച്ചു ഗ്രഹിക്കുന്നതിനും രസിക്കുന്നതിനും കഴിയും.

തുഞ്ചത്തെഴുത്തച്ഛൻ:—

"മലയാളസാഹിത്യത്തിന്റെ പിതാവു്" എന്ന അപരനാമത്തിൽ അറിയപ്പെടുന്ന തുഞ്ചത്തെഴുത്തച്ഛന്റെ ജീവചരിത്രത്തിനു് ആസ്പദമായി ഐതിഹ്യങ്ങളല്ലാതെ മററു ചരിത്രരേഖകളില്ല.

മലബാറിൽ പൊന്നാനിത്താലൂക്കിൽ തൃക്കണ്ടിയൂർ എന്ന സ്ഥലത്തു് തുഞ്ചൻപറമ്പിൽ എഴുത്തച്ഛൻ ജനിച്ചു എന്നാണു ഐതിഹ്യം. അവിടെ ഇപ്പോൾ വീടൊന്നും ഇല്ലെങ്കിലും ഒരു മഠവും, ഒരു കുളവും കിണറും ഉണ്ടു്. എഴുത്തച്ഛൻ പൂജിച്ചിരുന്ന വിഗ്രഹങ്ങളും എഴുതുവാൻ ഉപയോഗിച്ചിരുന്ന നാരായവും ആ കിണററിൽ കിടപ്പുണ്ടെന്നും അതിലെ വെള്ളം ഇതുവരെ വററിയിട്ടില്ലെന്നുമാണു് ഐതിഹ്യം. സമീപവാസികൾ തുഞ്ചൻപറമ്പിലെ മണ്ണുകൊണ്ടുപോയി കുട്ടികളെ എഴുത്തിനിരുത്തുവാൻ ഉപയോഗിക്കുന്നതു് വിശിഷ്ടമാണെന്നു് കരുതിവരുന്നു.

കൊല്ലവർഷം 700-നും 800-നും ഇടയ്ക്കാണു് അദ്ദേഹം ജീവിച്ചിരുന്നതെന്നും പിതാവു് ഒരു ബ്രാഹ്മണനായിരുന്നു എന്നും, മാതാവു് ഒരു ചക്കാലനായർസ്ത്രീ ആയിരുന്നു എന്നുമാണു് ഐതിഹ്യം. അദ്ദേഹത്തിനു് രാമൻ എന്നുപേരായി ഒരു ജ്യേഷ്ഠസഹോദരൻ ഉണ്ടായിരുന്നതുകൊണ്ടു് അദ്ദേഹത്തെ രാമാനുജനെഴുത്തച്ഛൻ എന്നു വിളിച്ചുവന്നു. ചെറുപ്പത്തിൽതന്നെ പുരാണേതിഹാ

സങ്ങളിലും സംസ്കൃതത്തിലും അദ്ദേഹം പാണ്ഡിത്യം സമ്പാദിച്ചു. അദ്ധ്യാത്മരാമായണം, ഭാരതം, ഹരിനാമകീർത്തനം, ചിന്താരത്നം, ഇരുപത്തിനാലുവൃത്തം മുതലായവയാണ് അദ്ദേഹത്തിന്റെ കൃതികൾ. മിക്ക കൃതികളും സംസ്കൃത ഗ്രന്ഥങ്ങളുടെ പരിഭാഷയാണ്. ദ്രാവിഡവൃത്തങ്ങളിലാണ് കവിതകൾ എഴുതിയിട്ടുള്ളത്. രാമായണവും ഭാരതവും കിളിപ്പാട്ടുരീതിയിലാണ് രചിച്ചിട്ടുള്ളത്. അദ്ദേഹത്തിന്റെ കവിതകളിൽ ഗാംഭീര്യവും, ഈശ്വരഭക്തിയും തുളുമ്പുന്നുണ്ട്. ധാരാളം സംസ്കൃതപദങ്ങൾ കവിതകളിൽ ഉപയോഗിച്ചിട്ടും ഉണ്ട്.

ജനങ്ങളെ സന്മാർഗ്ഗനിരതരും ഈശ്വരഭക്തരും ആക്കിത്തീർക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ കൃതികളുടെ ലക്ഷ്യം. സംസ്കൃതത്തിൽ വാല്മീകിക്കും ഹിന്ദിയിൽ തുളസീദാസനും മലയാളത്തിൽ തുഞ്ചത്താചാര്യനും ഒരേ സ്ഥാനമാണുള്ളതെന്നു പറയാം. കേരളീയരുടെ സാംസ്കാരികമായ വളർച്ചയ്ക്കു് അദ്ദേഹത്തിന്റെ കൃതികൾ വഴിതെളിയിച്ചിട്ടുണ്ട്.

കുഞ്ചൻനമ്പ്യാർ:—

കേരളീയ ജനതയുടെ കവി എന്ന പേരിന് സർവ്വഥാ അർഹനാണ് തുള്ളൽകർത്താവായ കുഞ്ചൻനമ്പ്യാർ. നമ്പ്യാരുടെ ഭവനം തിരുവില്വാമലയ്ക്കു സമീപം കിള്ളിക്കുറിശ്ശിമംഗലത്തുള്ള കലക്കത്ത് ആയിരുന്നു. കൊല്ലവർഷം 880–ാമാണ്ടിടയ്ക്കായിരുന്നു നമ്പ്യാരുടെ ജനനമെന്നു ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. നമ്പ്യാരുടെ ജനനത്തെപ്പററി ഒരു ഐതിഹ്യമുണ്ട്. അതിപ്രകാരമാണ്.

നമ്പ്യാരുടെ പിതാവ് ഏറ്റുമാനൂർ, കിടങ്ങൂർ ഗ്രാമത്തിലുള്ള കല്ലമ്പള്ളി നമ്പൂതിരിയാണ്. അദ്ദേഹത്തിൻെറ ഭാര്യ നമ്പ്യാരുടെ ഭവനത്തിലെ ഒരു സ്ത്രീയായിരുന്നു. കല്ലമ്പള്ളി നമ്പൂതിരിക്ക് കിള്ളിക്കുറിശ്ശിമംഗലത്തെ ക്ഷേത്രത്തിൽ ശാന്തി ഉണ്ടായിരുന്നു.

ഒരിക്കൽ ദരിദ്രനായ ഒരു നമ്പൂതിരി തൻെറ പെൺകുട്ടികളെ വിവാഹം കഴിച്ചുകൊടുപ്പാൻ നിവൃത്തിയില്ലാതെ പല സ്ഥലങ്ങളിൽ സഞ്ചരിച്ച് പലരിൽ നിന്നും സമ്പാദിച്ച കുറെ പണവുമായി കിള്ളിക്കുറിശ്ശിമംഗലത്തെത്തി. മടിശ്ശീല ഒരു കുളക്കടവിൽവെച്ച്, കുളിയും ജപവും കഴിഞ്ഞു നോക്കിയപ്പോൾ അതു കണ്ടില്ല. അദ്ദേഹം വളരെ വ്യസനത്തോടുകൂടി സ്വദേശത്തേയ്ക്കു മടങ്ങി. കുറച്ചുകാലത്തിനുശേഷം വീണ്ടും കിള്ളിക്കുറിശ്ശിമംഗലത്തു വന്നുചേർന്നു. അന്നു കിള്ളിക്കുറിശ്ശിമംഗലം ക്ഷേത്രത്തിൽ ശാന്തി കല്ലമ്പിള്ളി നമ്പൂതിരിക്കായിരുന്നു. ക്ഷേത്രത്തിൽ ശാന്തിക്കാരനോടൊപ്പം കുളിജപാദികളും ഭക്ഷണവും കഴിച്ച് രാത്രി രണ്ടു നമ്പൂതിരിമാരുംകൂടി കലക്കത്തു ഭവനത്തിലെത്തി. വർത്തമാനം പറഞ്ഞുകൊണ്ടിരുന്ന കൂട്ടത്തിൽ തൻെറ മടിശ്ശീല കുളക്കടവിൽവെച്ച് കളവുപോയ കഥ പ്രസ്താവിക്കുവാനിടയായി. ഇതു കേട്ടുകൊണ്ടിരുന്ന ശാന്തിക്കാരൻ നമ്പൂതിരിയുടെ ഭാര്യ അറതുറന്ന് ഒരു മടിശ്ശീല എടുത്ത് നമ്പൂതിരിയുടെ മുമ്പിൽ കൊണ്ടുപോയിവച്ചു. അത് അദ്ദേഹത്തിൻെറ മടിശ്ശീലതന്നെയായിരുന്നു. അഴിച്ച് എണ്ണി നോക്കിയപ്പോൾ അതിലുണ്ടായിരുന്ന പണം ശരിയായി കാണുകയുംചെയ്തു.

നമ്പൂതിരി കുളിച്ചുകൊണ്ടിരുന്ന സമയം പുല്ലു തിന്നുകൊണ്ടിരുന്ന ഒരു പശു മടിശ്ശീലയുടെ മുകളിൽ ചാണകമിട്ടതിനാലാണ് അതു് കാണാതായതു്. ചാണകം വാരാൻ ചെന്ന നങ്ങ്യാൎക്ക് അതുകിട്ടി. ഉടമസ്ഥനാരെന്നു അറിഞ്ഞുകൊടുക്കാമെന്നു കരുതി നങ്ങ്യാർ മടിശ്ശീല സൂക്ഷിച്ചുവെച്ചു. മടിശ്ശീല കിട്ടിയപ്പോൾ അതീവ സന്തുഷ്ടനായ നമ്പൂതിരി സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ടു് "അതിയോഗ്യനായ ഒരു പുത്രൻ നിനക്കുണ്ടാകട്ടെ" എന്നു നങ്ങ്യാരെ അനുഗ്രഹിച്ചു. ആ അനുഗ്രഹത്തിന്റെ ഫലമായി ആ നങ്ങ്യാൎക്കു് ഉണ്ടായ പുത്രനാണത്രേ കുഞ്ചൻനമ്പ്യാർ.

ബാല്യകാലത്തെ വിദ്യാഭ്യാസത്തിനുശേഷം കുഞ്ചൻ നമ്പ്യാർ അമ്പലപ്പുഴ ചെമ്പകശ്ശേരി രാജാവിന്റെ ആശ്രിതനായി കുറെക്കാലം താമസിച്ചു. അവിടെ താമസിക്കുന്ന കാലത്തു് ഒരു ദിവസം അമ്പലപ്പുഴ ക്ഷേത്രത്തിൽ ചാക്യാർകൂത്തിനു് നമ്പ്യാർ മിഴാവുകൊട്ടിക്കൊണ്ടിരുന്നു. കൂത്തിനിടയ്ക്കു് നമ്പ്യാർ ഉറങ്ങിപ്പോയി. ചാക്യാർ നമ്പ്യാരെ കണക്കിനു കളിയാക്കി. ചാക്യാരോടു് പകരം ചോദിക്കണമെന്നു് നമ്പ്യാർ നിശ്ചയിച്ചു. അന്നു രാത്രികൊണ്ടു് കല്യാണസൗഗന്ധികം ശീതങ്കൻ തുള്ളൽ അദ്ദേഹം നിൎമ്മിച്ചു. പിറേറദിവസം കൂത്തുസമയത്തു് ക്ഷേത്രത്തിന്റെ മറുവശത്തു് വിളക്കുവെച്ചു് കുരുത്തോല ദേഹത്തിൽ പല ദിക്കിലും വെച്ചുകെട്ടി മുഖത്തു ചായംതേച്ചു് വേഷംകെട്ടി കല്യാണസൗഗന്ധികം ശീതങ്കൻതുള്ളൽ സരസമായി പാടി നൃത്തം തുടങ്ങി. ചാക്യാരുടെ കൂത്തു കേൾക്കുവാൻ കൂടിയിരുന്ന ജനങ്ങൾ സരസവും ലളിതവും വിനോദപ്രദവും ആയ നമ്പ്യാരുടെ തുള്ളൽകാണാൻ [illegible] ചാക്യാ

ശുടെ കൂത്തുകേറാൻപ്പാൻ ആരും ഇല്ലാതായി. ചാക്യാർ ഇളിഭ്യനായി. ഇതാണു് തുള്ളൽ പാട്ടുകൾ നിർമ്മിക്കുവാനുണ്ടായ കാരണമെന്നാണു് ഐതിഹ്യം.

അറുപതിൽപരം തുള്ളൽപാട്ടുകൾക്കു പുറമെ ബാണയുദ്ധം ശീലാവതിചരിതം, പാത്രചരിതം, ത്രിപുരദഹനം, ദക്ഷയാഗം, കീചകവധം മുതലായി അനേകം കൃതികളും നമ്പ്യാർ എഴുതിയിട്ടുണ്ടു്. അദ്ദേഹത്തിൻെറ തുള്ളൽപ്പാട്ടുകൾ പറയൻ, ശീതങ്കൻ, ഓട്ടൻ എന്നു മൂന്നു വിധമാണു്. ജനങ്ങളെ രസിപ്പിച്ചു ചിരിപ്പിക്കുന്നതിനോടൊപ്പം ഫലിതരസികനായ കുഞ്ചൻനമ്പ്യാർ കാര്യങ്ങളും തൻെറ കവിതകൾമുഖേന അവക്കു മനസ്സിലാക്കികൊടുത്തു. സാധാരണ ജനങ്ങളുടെ ഇടയ്ക്കു കടന്നുകൂടിയിട്ടുണ്ടായിരുന്ന സാമുദായിക ദൂഷ്യങ്ങളെ സരസമായി ചൂണ്ടിക്കാണിച്ചു് തിരുത്തുക എന്നതായിരുന്നു തുള്ളൽപ്പാട്ടുകളുടെ പ്രഥമമായ ഉദ്ദേശം. തുള്ളലുകൾക്കു ഭാഷാസാഹിത്യത്തിലുള്ള സ്ഥാനം അദ്വിതീയമാണു്. പണ്ഡിതനും പാമരനും ഒരുപോലെ വായിച്ചു രസിക്കത്തക്കരീതിയിലാണു് തുള്ളൽ പാട്ടുകൾ രചിച്ചിട്ടുള്ളതു്. കേരളത്തിലെ ആദ്യത്തെ ജനകീയ കവിയായിരുന്നു കുഞ്ചൻനമ്പ്യാർ.

ഈ മഹാകവിയുടെ അന്ത്യദിനങ്ങൾ അമ്പലപ്പുഴ തന്നെയാണു് കഴിച്ചുകൂട്ടിയതു്. ഒരു പേപ്പട്ടി കടിക്കയാൽ വിഷമിളകാതിരിക്കുവാനുള്ള മരുന്നു സേവിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കു ഒരടിയന്തിരസദ്യയിൽ പങ്കുകൊള്ളുകയും തന്മൂലം വിഷമിളകി ദയനീയമായ രീതിയിൽ തൻെറ 64-ാമത്തെ വയസ്സിൽ ആ കവിശ്രേഷ്ഠൻ മൃതിയടയുകയും ചെയ്തു.

## 2. കേരളത്തിലെ ചില പ്രധാന കലകൾ

കളരിപ്പയററ്:—പുരാതനകാലം മുതൽക്കുതന്നെ കേരളീയജനതയ്ക്കു് യുദ്ധസാമർത്ഥ്യവും ശരീരശക്തിയും പ്രദാനം ചെയ്യുന്നതിൽ ഒരു പ്രധാന പങ്കുവഹിച്ച സ്ഥാപനങ്ങളിൽ ഒന്നാണു് കളരി. കളരികൾ കേരളത്തിൻെറ ഒരു പ്രത്യേക നേട്ടമാണു് സാമാന്യവിദ്യാഭ്യാസത്തിനുശേഷം കളരിയിൽപോയി അടി, തട, വെട്ടു്, മുതലായ പതിനെട്ടു രീതിയിലുള്ള അടവുകളും, വടി, വാൾ മുതലായവകൊണ്ടുള്ള യുദ്ധമുറകളും പലരും പഠിച്ചുവന്നു.. കേരളത്തിൽ ഓരോ കരയിലും പണ്ടു് കളരികൾ സ്ഥാപിച്ചു് കുട്ടികളെ പഠിപ്പിച്ചുവന്നിരുന്നു. ഓരോ കളരിയിലും വിദ്യ അഭ്യസിപ്പിക്കുന്നതിനു് ആശാനും കളരിയോടനുബന്ധിച്ചു് ഓരോ പരദേവതാക്ഷേത്രവും ഉണ്ടായിരുന്നു. കളരിപ്പയററിൽ വിദഗ്ദ്ധന്മാരായ തച്ചോളി ഒതേനൻ, ആരോമൽച്ചേകവർ മുതലായവരുടെ പല വീരകഥകളും വടക്കൻപാട്ടുകളിൽ വർണ്ണിച്ചിട്ടുണ്ടു്. അവയിൽ ഒന്നുരണ്ടെണ്ണം ഇവിടെ പ്രസ്താവിക്കാം.

തച്ചോളി ഒതേനൻ:—വടക്കേ മലബാറിൽ കടത്തനാട്ടു് എന്ന പ്രദേശത്തു് തച്ചോളിത്തറവാട്ടിലാണു് ഒതേനൻ ജനിച്ചതു്. കോഴിപ്പോരു്, ആളങ്കം മുതലായവയ്ക്കെല്ലാം പേരുകേട്ടതായിരുന്നു ഒതേനൻെറ കുടുംബം. ബാല്യത്തിൽതന്നെ ഒതേനൻ എല്ലാവിധ കളരിപ്പയററുകളും വശമാക്കി. തച്ചോളിത്തറവാട്ടിലെ ഒരു കുടുംബശത്രുവായിരുന്നു അരിമേലികോവിലകം തമ്പുരാൻ. ഒതേനനു് പതിനെട്ടുവയസ്സുപ്രായമായപ്പോൾ പുതിയ യുദ്ധമു

റകരം അഭ്യസിക്കാനായി തുളുനാട്ടിലേക്കു പോയി. ആ തക്കംനോക്കി അരിമേരിത്തമ്പുരാൻ ഒതേനൻെറ അനുജനായ കുഞ്ഞനെ സൂത്രത്തിൽ കോവിലകത്തേയ്ക്കു വിളിപ്പിച്ചു് ഒരു കല്ലറയിലിട്ടു പൂട്ടി. നേരം ഇരുട്ടിയിട്ടും കുഞ്ഞനെ കാണാതിരുന്നതിനാൽ കുടുംബാംഗങ്ങൾ വളരെ വ്യസനിച്ചു.

തുളുനാട്ടിൽ താമസിച്ചിരുന്ന ഒതേനനെ കുഞ്ഞനു പററിയ ആപത്തിനെപ്പററി കുലദേവതയായ ഭഗവതി സ്വപ്നംകാണിച്ചു. ഒതേനൻ പാതിരനേരത്തു തുളുനാട്ടിൽ നിന്നും തച്ചോളിയിൽ പാഞ്ഞെത്തി. അദ്ദേഹം നേരെ അരിമേരിക്കോവിലകത്തേക്കു പോഞ്ഞു. കുഞ്ഞനെ ഇട്ടു പൂട്ടിയിരുന്ന കല്ലറവാതുക്കൽചെന്നു് ഭഗവതിയെ ധ്യാനിച്ചു് ചുവടുവെച്ചു് കല്ലറവാതിൽ ചവിട്ടിപ്പൊളിച്ചു് കുഞ്ഞനെ സ്വതന്ത്രനാക്കിയശേഷം നേരെ തമ്പുരാൻെറ മാളികയിലേയ്ക്കു കയറി കാവല്ക്കാരെ മുഴുവൻ അരിഞ്ഞുവീഴ്ത്തി. തമ്പുരാൻ ഒതേനനോടെതിൎത്തു. രണ്ടു പേരും തമ്മിലുണ്ടായ യുദ്ധത്തിൽ ഒതേനൻെറ വെട്ടേററു് തമ്പുരാൻ ചരമമടഞ്ഞു.

ഒതേനൻെറ 32–ാമത്തെ വയസ്സിൽ ലോകനാൎകാവിൽ ഭഗവതിയുടെ ക്ഷേത്രത്തിൽ ആറാട്ടുത്സവത്തിനു് ഒരു വിശേഷമായ പന്തൽ പണിചെയ്തു. "കതിരൂർ ഗുരുക്കൾ" എന്ന പേരുകേട്ട ഒരു പടനായകൻ അവിടെ വരികയും പന്തലിനെ പുച്ഛിച്ചു സംസാരിക്കയും ഉണ്ടായി. അതിനെത്തുടൎന്നുണ്ടായവഴക്കു് ഒരു അങ്കം വെട്ടലിൽ അവസാനിച്ചു. ഒതേനൻ വീറോടുകൂടി അങ്കംവെട്ടി. കതിരൂർഗുരുക്കളുടെ കഴുത്തും വെട്ടി· അങ്കത്തിൽവിജയം

കൈവരിച്ചെങ്കിലും ഗുരുക്കളുടെ ആൾക്കാർ ഒളിച്ചിരുന്നു ഒതേനനെ വെടിവെച്ചു കൊന്നു. അങ്ങിനെ കേരളത്തിൻെറ വീരസന്താനമായിരുന്ന ഒതേനൻ അകാലമൃത്യുവിന്നിരയായി.

ആരോമൽച്ചേകവർ:—പാണ്ടാരിക്കൽ വടക്കേ മലബാറിൽ കുറുങ്ങാട്ടിടം എന്ന വീട്ടിൽ കാരണവസ്ഥാനത്തെപ്പററി ഒരു തൎക്കമുണ്ടായി. അവിടത്തെ കാരണവൎക്കു ജ്യേഷ്ഠാനുജത്തിമാരുടെ മക്കളായി രണ്ടു അനന്തിരവർ ഉണ്ടായിരുന്നു. അവൎക്ക് പ്രായത്തിൽ വലിയ വ്യത്യാസമുണ്ടായിരുന്നില്ല. കാരണവരുടെ മരണശേഷം അനന്തിരവരായ ഉണ്ണിക്കോനാരും ഉണ്ണിച്ചന്ത്രോരും തമ്മിൽ കാരണവസ്ഥാനത്തിനുവേണ്ടി മൂപ്പിളമത്തൎക്കം ഉണ്ടായി. പല തെളിവുകളും ശേഖരിച്ചു. അവയെല്ലാം ഉണ്ണിക്കോനാൎക്ക് അനുകൂലമായിരുന്നു. എന്നാൽ ഉണ്ണിച്ചന്ത്രോർ അതൊന്നും സമ്മതിച്ചില്ല. ഇരുവരും നാടുവാഴിയുടെ അടുക്കൽ സങ്കടം ബോധിപ്പിച്ചു. തുപ്പങ്ങോട്ടപ്പൻെറ തിരുപ്പടിയിൽ പൊന്നും വെള്ളിയും പൊതിഞ്ഞുവച്ചുകണ്ണുടച്ചു ചെന്നെടുക്കുമ്പോൾ പൊന്നുകിട്ടുന്ന ആൾ കാരണവരായിക്കൊള്ളട്ടെ എന്നായിരുന്നു നാടുവാഴിയുടെ വിധി. ആ പരീക്ഷയിലും ഉണ്ണിച്ചന്ത്രോർ തോററു. "പൊന്നുകിട്ടിയാലും മൂപ്പെനിക്ക് വെള്ളികിട്ടിയാലും മൂപ്പെനിക്ക്" എന്നു പറഞ്ഞു ഉണ്ണിച്ചന്ത്രോർ വീണ്ടും വഴക്കുതുടങ്ങി. ഒടുവിൽ അങ്കംവെട്ടി കാൎയ്യം തീരുമാനിക്കാമെന്നു നിശ്ചയിച്ചു.

ഉണ്ണിച്ചന്ത്രോർ ചതിയനായ അരിങ്ങോടരെ തൻെറ ചേകവനായി നിശ്ചയിച്ചു. ഉണ്ണിക്കോനാർ സമൎത്ഥനായ

ഒരു ചേകവരെ അന്വേഷിച്ച് വടക്കോട്ട പുറപ്പെട്ടു. അക്കാലത്ത് പുത്തൂരാംവീട്ടിൽ ആരോമൽച്ചേകവർ എന്ന പേരായി വീരപരാക്രമിയായ ഒരു ആരം ഉണ്ടായിരുന്നു. ഉണിക്കോനാർ പുത്തൂരാംവീട്ടിൽചെന്നു ആരോമൽച്ചേകവരെ വിവരം ധരിപ്പിച്ച് തനിക്കുവേണ്ടി അങ്കംവെട്ടണമെന്നപേക്ഷിച്ചു. ചതിയനായ അരിങ്ങോടരാണ് എതിർ കക്ഷി എന്നറിഞ്ഞപ്പോൾ അങ്കത്തിന് പോകാതെ കഴിച്ചാൽ കൊള്ളാമെന്ന് എല്ലാവർക്കും മോഹമുണ്ടായി. എന്നാൽ ഉണിക്കോനാരുടെ നിർബ്ബന്ധംകൊണ്ടും അങ്കത്തിന് ക്ഷണിച്ചാൽ പോകാതിരിക്കുന്നത് ഭീരുക്കളുടെ ലക്ഷണമായി കരുതിപ്പോന്നിരുന്നതുകൊണ്ടും ആരോമൽച്ചേകവർ അങ്കത്തിന് പുറപ്പെട്ടു. ചന്തു എന്നൊരു ചതിയനായിരുന്നു ആരോമലുടെ കൂട്ടിനായി പോയിരുന്നത്. ആരോമൽച്ചേകവർക്ക് അങ്കം വെട്ടുവാനുള്ള ചുരിക ഉണ്ടാക്കിച്ചതിൽ ചന്തു ചതിപ്രയോഗിച്ചു. അങ്കത്തട്ട പണിയിച്ചതിൽ അരിങ്ങോടരും ചതിപ്രയോഗിച്ചിരുന്നു.

അരിങ്ങോടരും ആരോമൽച്ചേകവരും തമ്മിൽ അങ്കം തുടങ്ങി. അങ്കം മുറുകിവന്നപ്പോൾ ആരോമലുടെ ചുരിക പിടിയിൽനിന്നു തെറിച്ചുപോയി. ചന്തു പകരം ചുരിക കൊടുത്തില്ല. ആ തക്കംനോക്കി അരിങ്ങോടർ ആരോമൽച്ചേകവരെ വെട്ടി. ആ വെട്ട തട്ടത്തശേഷം ചേകവന്മാർക്ക് ചേരാത്ത ആ പ്രവൃത്തി ചെയ്ത അരിങ്ങോടരുടെ നേർക്ക് തൻെറ മുറിച്ചുരിക ഊക്കോടെ എറിയുകയും അതേററ് അരിങ്ങോടർ മരിക്കുകയുംചെയ്തു. അങ്കത്താൽ തളന്ന ആരോമൽച്ചേകവർ ചന്തുവിൻെറ മടിയിൽ തലയുംവച്ച് ഒന്നു മയങ്ങി. നിർദ്ദയനും നീചനുമാ

യ ചന്തു ആ തക്കംനോക്കി കുത്തുവിളക്കിന്റെ തണ്ടു് ആരോമലുടെ വയററത്തുണ്ടായിരുന്ന ഒരു മുറിവിൽ കുത്തിയിറക്കി. ചന്തു ഓടി രക്ഷപ്പെട്ടു. ആരോമൽച്ചേകവരെ ഒരു പല്ലക്കിൽ എടുത്തു വീട്ടിൽ എത്തിച്ചു. വീട്ടിലെത്തിയശേഷം അദ്ദേഹം മൃതിയടഞ്ഞു.

കഥകളി:—കേരളത്തിന്റെ ഒരു പ്രത്യേക സ-



കഥകളി—(കത്തി)

ത്താണ് കഥകളി അഥവാ ആട്ടം. ആട്ടവും പാട്ടും അഭിനയവും ഇടകലന്ന് ഒരു കലാപ്രകടനമാണ് കഥകളി. കൃഷ്ണനാട്ടം, രാമനാട്ടം എന്നെല്ലാം അറിയപ്പെട്ടിരുന്ന പഴയ കലാസമ്പ്രദായത്തിൻെറ പരിഷ്കരിച്ച പതിപ്പാണ് കഥകളി. കൊട്ടാരക്കരത്തമ്പുരാൻെറ രാമനാട്ടം വളർന്നാണ് കഥകളിയായിത്തീന്നതു്. പുരാണ കഥകളെ ആംഗ്യവും മുഖഭാവവുംകൊണ്ടു് പാട്ടിന്നനുസരിച്ചു് അഭിനയിച്ചു കാണിക്കുന്ന ഒരു കലാവിശേഷമാണ് ആട്ടക്കഥ.



കഥകളി—( ചുവന്നതാടി )

രാത്രിയിലാണ് കഥകളി നടത്താറുള്ളത്. അരങ്ങത്തു ഒരു വലിയ നിലവിളക്ക് കത്തിച്ചുവെച്ച് വിളക്കിൻമുമ്പിലാണ് ആടുന്നത്. കേളികൊട്ട്, തോടയം, പുറപ്പാട്, മേളപ്പദം എന്നിങ്ങനെ കഥകളിയിൽ പല ചടങ്ങുകളും ഉണ്ട്. അതിലെ പ്രധാനഭാഗം നൃത്തമാണ്. പച്ച, കത്തി, താടി, കരി, മിനുക്ക് എന്നിങ്ങനെ അഞ്ചു



കഥകളി—(സ്ത്രീവേഷം)

തരമാണ് കഥകളിയിലെ പ്രധാന വേഷങ്ങൾ. ആട്ടക്കഥാനിർമ്മാതാക്കളിൽ പ്രധാനികളാണ് കോട്ടയത്തു തമ്പുരാൻ, ഉണ്ണായിവാരിയർ, ഇരയിമ്മൻതമ്പി, സ്വാതിതിരുനാൾ, കേരളവർമ്മവലിയകോയിത്തമ്പുരാൻ ആദിയായവർ. മഹാകവി വള്ളത്തോളിൻെറ ആഭിമുഖ്യത്തിലുള്ള കലാമണ്ഡലം പഴ രീതിയിലുള്ള കഥകളിയെ പരിഷ്ക്കരിച്ച് അതിന് അഖിലലോക പ്രശസ്തി ഉണ്ടാക്കിക്കൊടുത്തിട്ടുണ്ട്.

<u>തുള്ളൽ</u>:—കുഞ്ചൻനമ്പ്യാരുടെ കൃതികളാണ് തുള്ളൽ




തുള്ളൽക്കാരൻ

പ്പാട്ടുകൾ. പറയൻ, ശീതങ്കൻ, ഓട്ടൻ എന്നിങ്ങനെ മൂന്നുവിധമാണ് തുള്ളൽ. മൂന്നിനും മൂന്നുതരം വേഷങ്ങളാണ്. പാട്ടിൻെറ രീതിക്കും വ്യത്യാസമുണ്ട്. കേരളത്തിൻെറ ഒരു പ്രത്യേക കലാസമ്പത്തുതന്നെയാണ് തുള്ളലും. മിക്കക്ഷേത്രങ്ങളിലും ഉത്സവകാലത്തു നടത്തിവരുന്ന ഒരു വിനോദമാണതു്. തലയിൽ കിരീടം, മുഖത്തു പച്ച എന്നീ വേഷവിധാനങ്ങളണിഞ്ഞു തുള്ളൽക്കാരൻ തന്നെ പാട്ടുപാടി നൃത്തം ചെയ്യുന്നു. മദ്ദളം, ഇലത്താളം മുതലായവയോടുകൂടിയ പിൻപാട്ടും ഉണ്ടായിരിക്കും. പകൽസമയത്താണ് സാധാരണ തുള്ളൽ നടത്താറുള്ളതു്.

കൈകൊട്ടിക്കളി:—കേരളീയ വനിതകളുടെ ഒരു പ്രത്യേക വിനോദമാണ് കൈകൊട്ടിക്കളി. വ്യായാമവും ഉന്മേഷവും ഒരുപോലെ പ്രദാനംചെയ്യുന്ന ഒരു വിനോദകലയാണതു്. സ്ത്രീകൾ പാടുകയും പാട്ടിനനുസരിച്ച് ചുവടുവെച്ച് കൈകൊട്ടിക്കളിക്കുകയും ചെയ്യുന്നു. തിരുവോണം, തിരുവാതിര മുതലായ വിശേഷസന്ദർഭങ്ങളിൽ കേരളീയ സ്ത്രീകൾ വിനോദത്തിന്നായി കൈകൊട്ടിക്കളി നടത്തുന്നു.

## 3. കേരളത്തിലെ ശില്പകല

ശില്പകലയിൽ പുരാതനകാലം മുതൽക്കു തന്നെ പ്രസിദ്ധി സമ്പാദിച്ചിട്ടുള്ളവരാണ് കേരളീയർ. കരിങ്കല്ലിലും, മരത്തിലും, ദന്തത്തിലും പലതരത്തിലുള്ള കൊത്തുപണികൾ ചെയ്തുവരുന്നു. പുരാതനക്ഷേത്രങ്ങളിലും പള്ളി



ശില്പകല

കളിലും,കൊട്ടാരങ്ങളിലും, കേരളീയശില്പകലയുടെ മകുടോദാഹരണങ്ങളായി നിരവധി കൊത്തുപണികൾ കാണാം. ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ അനന്തശയനം, പത്മനാഭപുരം കൊട്ടാരത്തിലെ ദാരുശില്പം, രംഗവിലാസം കൊട്ടാരത്തിലെ മരംകൊണ്ടുള്ള കഥകളിവേഷങ്ങൾ, ഏറ്റുമാനൂർക്ഷേത്രത്തിലെ ചുമർചിത്രങ്ങൾ മുതലായവ പുരാതന കേരളീയശില്പകലയ്ക്കു് ഉദാഹരണമാണു്. തടിയിലും കരിങ്കല്ലിലുമുള്ള കൊത്തുപണികൾക്കു് നമ്മുടെ ശില്പികൾ അതീവ വിദഗ്ധന്മാരായിരുന്നു.



ശ്രീപത്മനാഭസ്വാമിക്ഷേത്രം

ലോഹങ്ങളിൽ ഉള്ള കൊത്തുപണികൾക്കും ദന്തനിർമ്മിതമായ സാധനങ്ങൾക്കും കേരളീയർ കേൾവികേട്ടവരാണു്. ആറന്മുള കണ്ണാടി ലോഹവേലയുടെ ഒരു മഹനീയ മാതൃകയാണു്. കളിമണ്ണുകൊണ്ടു് പലതരത്തിലുള്ള പാത്രങ്ങളും പ്രതിമകളും കേരളത്തിൽ പല ദിക്കുകളിലും ഉണ്ടാക്കിവരുന്നു.

ചിത്രകല:—ചിത്രകലയിലും കേരളീയർ പിന്നോക്കമല്ല തിരുവിതാംകൂറിലെ രവിവർമ്മതമ്പുരാന്റെ ചിത്രങ്ങൾ ലോകപ്രസിദ്ധങ്ങളാണു്. ചിത്രകലയിൽ ലോകപ്രസിദ്ധിയാർജ്ജിച്ച വേറൊരു മഹാനാണു് അടുത്തകാലത്തു കേരളത്തിൽ ജീവിച്ചിരുന്ന കിളിമാനൂർ ചിത്രമെഴുത്തുതമ്പുരാൻ. തിരുവനന്തപുരം പത്മനാഭസ്വാമിക്ഷേത്രത്തിലേയും തൃശ്ശൂർ വടക്കുംനാഥക്ഷേത്രത്തിലേയും ചുമർ

ചിത്രങ്ങൾ പ്രസിദ്ധങ്ങളാണ് പ്രസിദ്ധമായ മട്ടാഞ്ചേരി ഡച്ചുകോവിലകത്തിൻെറ ഭിത്തികളിൽ ചായമിട്ട സൂക്ഷി ച്ചിട്ടുള്ളതായ ചുമർചിത്രങ്ങൾ ഇന്നും കാണാം. രാമായ ണത്തിലും ഭാഗവതത്തിലും ഉള്ള ചില കഥകളുടെ ചിത്രീ കരണമാണ് അവിടെ കാണുവാൻ സാധിക്കുന്നതു്.

## കേരളത്തിലെ കൈത്തൊഴിലുകൾ

കേരളത്തിലെ കല്പവൃക്ഷമാണ് തെങ്ങ് എന്നു പറ റയപ്പെടുന്നു. തെങ്ങിൻെറ എല്ലാ ഭാഗങ്ങളും മനുഷ്യക്ക് ഉപയോഗമുള്ളതാണ്. ചകരികൊണ്ടുള്ള പലതരംവ്യവ സായങ്ങൾ കേരളത്തിൻെറ കടലോരംചേന്ന പ്രദേശങ്ങ ളിലെ പ്രധാന തൊഴിലാണ്. ചകരികൊണ്ട് പലതരം കയർ പിരിക്കുകയും ബ്രഷ്, ചവിട്ടി, കയറുപായ് മുത ലായവ ഉണ്ടാക്കുകയും ചെയ്യുന്നു. കരിമ്പനയുടെ ഓല കൊണ്ട് പലതരം കുട, വട്ടി, പായ്, കളിപ്പാട്ടങ്ങൾ മുതലായവ ഉണ്ടാക്കിവരുന്നു. കൈതോലകൊണ്ട് മെത്ത പ്പായ്, തഴപ്പായ് എന്നിവയും ഒരുതരം പുല്ലുകൊണ്ട് ഭംഗിയേറിയ പുൽപ്പായ്കളും നെയ്തുവരുന്നു. പുൽപ്പായ് നെയ്ത്തിൽ കേരളീയർ സമത്ഥന്മാരാണ്. മുള, ഈറ എന്നിവകൊണ്ട് കൊട്ട, വട്ടി, മുറം, പനമ്പ് എന്നിവ ഉണ്ടാക്കുന്നു. ചൂരൽകൊണ്ട് കസേര, മേശ മുതലായ ഗൃഹോപകരണങ്ങളും ഭംഗിയേറിയ കൊട്ട മുതലായവയും നിമ്മിച്ചുവരുന്നു. കൈത്തറിയിൽ വസ്ത്രംനെയ്ത്ത് കേര ളീയരുടെ ഒരു പ്രധാന തൊഴിലാണ്. ബാലരാമപുരം, ചേന്നമംഗലം, കണ്ണൂർ, ചിറവൂർ എന്നീ സ്ഥലങ്ങൾ കൈത്തറി വ്യവസായത്തിന് കേഴ്വികേട്ടതാണ്.

# പ്രായോഗിക പ്രവർത്തനങ്ങൾ

## അദ്ധ്യായം 4.

1. ചെറുശ്ശേരിയുടെ കൃഷ്ണഗാഥ, എഴുത്തച്ഛന്റെ കിളിപ്പാട്ടുകൾ, കുഞ്ചൻനമ്പ്യാരുടെ തുള്ളൽകൃതികൾ എന്നിവ സ്കൂൾഗ്രന്ഥശാലയിൽ നിന്നെടുത്തു് അവയുമായി പരിചയിക്കുക.

2. ശ്രീകൃഷ്ണൻ, ശ്രീരാമൻ തുടങ്ങിയ പുരാണകഥാപാത്രങ്ങളുടേയും, ഓട്ടൻതുള്ളൽക്കാരന്റേയും ചിത്രങ്ങൾ ശേഖരിച്ചു് നിങ്ങളുടെ ആൽബത്തിൽ പതിക്കുക.

3. കഥകളിയുടെ ചിത്രങ്ങൾ വരയ്ക്കുകയോ, ശേഖരിക്കുകയോചെയ്തു് കാർഡു്ബോർഡിൽ പതിച്ചു് ക്ലാസ്സിൽ പ്രദർശിപ്പിക്കുക.

4. കുഞ്ചൻനമ്പ്യാരുടെ തുള്ളലിലെ രസാവഹമായ ഏതെങ്കിലും വരികൾ കുട്ടികൾ കാണാതെ പഠിച്ചു്, വേഷംകെട്ടി ഓട്ടൻതുള്ളലായി മററുള്ളവരുടെ മുമ്പിൽ അവതരിപ്പിക്കുക.

5. ഒതേനൻ, ആരോമൽ ചേകവർ എന്നിവരെപ്പററി പ്രതിപാദിക്കുന്ന വരികൾ വടക്കൻ പാട്ടുകളിൽനിന്നു് തെരഞ്ഞെടുത്തു് ചൊല്ലുക.

6. സമീപത്തെങ്ങാനും കഥകളി, തുള്ളൽ തുടങ്ങിയ കലാപ്രദർശനങ്ങളുണ്ടെങ്കിൽ ചെന്നുകാണുക. അവയിലെ വേഷവിധാനം, കൈമുദ്ര എന്നീ കാര്യങ്ങൾ കണ്ടു മനസ്സിലാക്കുക.

---

അദ്ധ്യായം 5.

# ഇന്ത്യയുടെ സംസ്കാര പാരമ്പര്യം

## 1. സിന്ധുസംസ്കാരം:—

ഇന്ത്യയിലെ പുരാതനവർഗ്ഗക്കാരെ ദ്രാവിഡർ എന്നു വിളിച്ചുവരുന്നു. തമിഴ്, മലയാളം, കന്നഡം, തെലുങ്ക് എന്നീ ഭാഷകളോട് സാമീപ്യമുള്ള ഒരു ഭാഷ അവർ സംസാരിച്ചുവന്നിരുന്നു. ഇവർ വളരെ വളരെ കാലങ്ങൾക്കു മുമ്പുതന്നെ സംസ്കാരം സിദ്ധിച്ചിട്ടുള്ളവരായിരുന്നു തെക്കേ ഇന്ത്യയിൽ പല സ്ഥലങ്ങളിലും, ദ്രാവിഡപരിഷ്കാരത്തിന്റെ അവശിഷ്ടങ്ങൾ കണ്ടെത്തിയിട്ടുണ്ട്. കല്ലും മൺകട്ടയും ഉപയോഗിച്ച് ഉണ്ടാക്കിയിട്ടുള്ള വലിയ കെട്ടിടങ്ങളും ഉറപ്പുള്ള കോട്ടകളും അവർ നിർമ്മിച്ചിരുന്നു. വലിയ കെട്ടിടങ്ങളും മനോഹരമായ ഭവനങ്ങളും അവർ ഉണ്ടാക്കിയിരുന്നു. നേരിയ വസ്ത്രങ്ങളും സ്വർണ്ണം, വെള്ളി, മുത്ത് എന്നിവകൊണ്ടുള്ള ആഭരണങ്ങളും അവർ ധരിച്ചിരുന്നു. മരംകൊണ്ട് കലപ്പകൾ ഉണ്ടാക്കി നിലമുഴുത് അവർ കൃഷിചെയ്തിരുന്നു. വലിയ തോണികളുണ്ടാക്കി അവയിൽ കയറി വിദേശങ്ങളിൽ പോയി കച്ചവടം നടത്തിയിരുന്നു.

ഇന്ത്യയുടെ വടക്കുപടിഞ്ഞാറുഭാഗത്ത് സിന്ധുനദീതീരത്ത് പുരാതനസംസ്കാരത്തിന്റെ അവശിഷ്ടങ്ങൾ കണ്ടെത്തിയിട്ടുണ്ട്. സിന്ധുതീരസംസ്കാരം എന്ന പേരിലാണ് അത് അറിയപ്പെടുന്നത്. ഹാരപ്പ എന്നും മോഹൻജദാരോ എന്നും പേരുള്ള സ്ഥലങ്ങൾ കുഴിച്ചുനോക്കിയപ്പോൾ അത്ഭുതാവഹമായ ഒരു സംസ്കാരം

അവിടെ ഉണ്ടായിരുന്നതായി മനസ്സിലാക്കുവാൻ വേണ്ട തെളിവുകൾ കണ്ടെത്തി. വിശാലമായ തെരുവീഥികളും അവയുടെ ഇരുവശങ്ങളിലും ചുട്ട മൺകട്ടകൾകൊണ്ടു കെട്ടിയ വീടുകളും കണ്ടു. ഓടകൾ, കിണറുകൾ, കല്പടവോടുകൂടിയ കുളങ്ങൾ എന്നിവ ആ വീടുകളിൽ ഉണ്ടായിരുന്നു. ഇരുമ്പ് ഒഴികെ മററു ലോഹങ്ങൾകൊണ്ടുണ്ടാക്കിയ പല ഉപകരണങ്ങൾ, കല്ലിലും വെങ്കലത്തിലും വാർത്തപ്രതിമകൾ, സ്വർണ്ണവും വെള്ളിയുംകൊണ്ടു നിർമ്മിച്ച ആഭരണങ്ങൾ, മൺപാത്രങ്ങൾ, മൺപ്രതിമകൾ എന്നിവ അവിടെനിന്നും ധാരാളമായി കണ്ടുകിട്ടി. പ്രതിമകളിൽനിന്ന് അന്നത്തെ ആളുകൾ പൊക്കംകുറഞ്ഞവരും തടിച്ച ചുണ്ടും ഇടുങ്ങിയ കണ്ണുകളും ഉള്ളവരും ആയിരുന്നു എന്ന് അനുമാനിക്കാം. കൃഷിയും കച്ചവടവും നെയ്ത്തും ആയിരുന്നു അവരുടെ പ്രധാന തൊഴിലുകൾ. ആന, ആട്, എരുമ എന്നിവയെ അവർ വളർത്തിയിരുന്നു. മത്സ്യം, മാംസം, സസ്യങ്ങൾ എന്നിവ ചേർന്നതായിരുന്നു അവരുടെ ആഹാരം. കുന്തവും കവിണയും ഉപയോഗിച്ചു അവർ യുദ്ധംചെയ്തിരുന്നു. ശിവലിംഗങ്ങൾ കണ്ടെടുത്തിട്ടുള്ളതുകൊണ്ട് അവർ ശിവഭക്തന്മാരായിരുന്നു എന്നു ഊഹിക്കാം. മോഹൻജദാരോവിൽ വിശാലമായ കല്പടകളോടുകൂടിയ ഒരു വിശ്രമമണ്ഡപവും കാണുകയുണ്ടായി. അത്ര പ്രാചീനമായ ഈ സിന്ധുതടനാഗരികത കാലാന്തരത്തിൽ നശിച്ചുപോയതെങ്ങിനെ എന്ന് ആക്കും നിശ്ചയമില്ല. പ്രകൃതിക്ഷോഭം, ശത്രുക്കളുടെ ആക്രമണം, സാംക്രമികരോഗം ഇവയിൽ ഏതെങ്കിലും ഒന്നുകൊണ്ടായിരിക്കണം അതു നശിച്ചുപോകുവാൻ ഇടയായിട്ടുള്ളത്.

## 2. അശോകനും മൌര്യസാമ്രാജ്യവും.

ബി. സി. 2000 കൊല്ലങ്ങൾക്കുമുമ്പ് മദ്ധ്യേഷ്യയിൽ നിന്ന് ആര്യന്മാർഎന്നൊരു വർഗ്ഗക്കാർ ഇന്ത്യയിൽവന്നു അവർ പഞ്ചാബിൽ താമസിച്ചിരുന്ന ദ്രാവിഡരെതോല്പിച്ച് പഞ്ചാബ് കീഴടക്കി അവിടെ സ്ഥിരതാമസം തുടങ്ങി. ക്രമേണ ഗംഗാതീരത്തിലുള്ള ദ്രാവിഡരേയും തോല്പിച്ച് ആര്യന്മാർ പാഞ്ചാലം, വിദേഹം, കോസലം, മഗധം, കാശി എന്നീ ചെറുരാജ്യങ്ങൾ സ്ഥാപിച്ചു. ഇവയിൽ മഗധം വളരെ വേഗത്തിൽ പുഷ്ടിപ്രാപിച്ചു.

മൌര്യവംശത്തിൽ ജനിച്ച ചന്ദ്രഗുപ്തൻ എന്ന ഒരു രാജാവ് മഗധം ഭരിച്ചിരുന്ന നന്ദവംശക്കാരെതോല്പിച്ച് അവിടെ മൌര്യസാമ്രാജ്യം സ്ഥാപിക്കുകയും പാടലീപുത്രം തലസ്ഥാനമാക്കി ഭരണം തുടങ്ങുകയും ചെയ്തു. ക്രമേണ ഉത്തരേന്ത്യയിലെ രാജ്യങ്ങളെല്ലാം കീഴടക്കി മൌര്യസാമ്രാജ്യം വിസ്തൃതമാക്കി. പടിഞ്ഞാറു് ഹിന്ദുക്കുഷ് പർവ്വതം മുതൽ കിഴക്ക് ഗംഗാമുഖംവരേയും വടക്ക് ഹിമാലയം മുതൽ തെക്കു നർമ്മദാ നദിവരേയും വിസ്തൃതമായിരുന്നു, അദ്ദേഹം സ്ഥാപിച്ച മൌര്യസാമ്രാജ്യം. അദ്ദേഹത്തിൻെറ പുത്രനായിരുന്ന ബിന്ദുസാരൻ നർമ്മദാതീരംതൊട്ടു് തെക്കോട്ടു് മൈസൂർവരെയുള്ള സ്ഥലങ്ങളും പടവെട്ടിപ്പിടിച്ച് മൌര്യസാമ്രാജ്യത്തോടു് ചേർത്തു് വിപുലമാക്കി. എങ്കിലും കിഴക്കെതീരത്തുള്ള കലിംഗംമാത്രം സ്വാതന്ത്ര്യമായി അവശേഷിച്ചു.

ബിന്ദുസാരൻെറ പുത്രനായിരുന്നു അശോകൻ. അദ്ദേഹം ബി. സി. 273-ൽ രാജാവായി ബി. സി. 261-ൽ അശോകൻ കലിംഗരാജ്യം ആക്രമിച്ചു. കലിംഗർ വാശി

യോടെ പൊരുതി. ഭയങ്കരമായ ഒരു യുദ്ധംനടന്നു. അനേകലക്ഷം ആളുകൾയുദ്ധത്തിൽ മരിച്ചു. അതിലുംഅധികംപേക്ക് പരുക്കുപററി. യുദ്ധത്തിൽ അശോകൻ ജയിച്ചു. എങ്കിലും കലിംഗരുടെ കഷ്ടതകളും ആൾനാശവുംകണ്ടു് അശോകൻെറ മനസ്സലിഞ്ഞു. യുദ്ധത്തിലെകഷ്ടനഷ്ടങ്ങൾ അശോകനിൽ മാനസാന്തരമുളവാക്കി. ജനങ്ങളെ ദ്രോഹിച്ചും വധിച്ചും രാജ്യങ്ങൾ പിടിച്ചടക്കിയതുകൊണ്ടു് യാതൊരുകാര്യവുമില്ലെന്നും നേരേമറിച്ചു് സ്നേഹപൂർവ്വം ജനങ്ങളെ സേവിച്ചാണു് കീത്തിനേടേണ്ടതെന്നും അദ്ദേഹത്തിനു തോന്നി. അശോകൻ വിജയശ്രീലാളിതനായെങ്കിലും മേലിൽ താൻ യാതൊരു യുദ്ധവും ചെയ്യുന്നതല്ലെന്നു ശപഥംചെയ്തു.

താമസംവിനാ അശോകൻ സ്നേഹവും ദയയും നിറഞ്ഞ ബുദ്ധൻെറ ഉപദേശങ്ങൾസ്വീകരിച്ചു് എളിയ ജീവിതം നയിക്കാൻ തുടങ്ങി. തൻെറ പ്രജകൾ സന്മാൎഗ്ഗികളും സമാധാനചിത്തരുംആയിത്തീരണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. അതുകൊണ്ടു് ബുദ്ധൻെറ ഉപദേശങ്ങൾ പ്രചരിപ്പിക്കുന്നതിനു് അദ്ദേഹം വളരെ യത്നിച്ചു. സത്യം പറയണം, ഹിംസിക്കരുതു്, സഹജീവികളോടു് കരുണ കാണിക്കണം, മൂത്തവരെ ബഹുമാനിക്കണം എന്നെല്ലാം പാറകളിലും കൽത്തൂണുകളിലും കൊത്തിച്ചു് രാജ്യത്തിൻെറ നാനാഭാഗങ്ങളിൽ സ്ഥാപിച്ചു. ജനങ്ങൾക്കു നന്മചെയ്യാൻവേണ്ടിമാത്രമാണു അദ്ദേഹംപിന്നീടു് രാജ്യം ഭരിച്ചതു്. യാത്രക്കാരുടെ സുഖസൗകര്യത്തിന്നായിവഴിയരുകിൽ ചോല (തണൽ) വൃക്ഷങ്ങൾ നട്ടുപിടിപ്പിക്കുക, വഴിയമ്പലങ്ങൾ പണിയിക്കുക, കിണറുകൾകുഴിപ്പിക്കുക

മുതലായി പലതും അദ്ദേഹം ചെയ്തു. രോഗികളെ ചികിത്സിക്കുന്നതിനു ധാരാളം ധർമ്മാസ്പത്രികളും മൃഗങ്ങൾക്കു വേണ്ടി മൃഗാസ്പത്രികളും അദ്ദേഹം ഏർപ്പെടുത്തി. ബുദ്ധമത തത്വങ്ങൾ തന്റെ രാജ്യത്തു പ്രചരിപ്പിക്കുന്നതിന് കുറേ ഉദ്യോഗസ്ഥന്മാരെ അദ്ദേഹം നിയമിച്ചു. ഇൻഡ്യയിലെല്ലായിടത്തും, സിലോൺ, ബർമ്മ, ഈജിപ്റ്റ് മുതലായ വിദേശരാജ്യങ്ങളിലേക്കും ബുദ്ധമതപ്രചരണാർത്ഥം അദ്ദേഹം ആളുകളെ അയച്ചു.

ഉത്തരേന്ത്യയിൽ സാരനാഥം എന്ന സ്ഥലത്ത് അശോകൻ ഒരു വലിയ ശിലാസ്തംഭം സ്ഥാപിച്ചിട്ടുണ്ട്.



അശോകസ്തംഭം

അതിൻെറ മുകളിൽ ഒരു പീഠത്തിന്മേൽ നാലു സിംഹങ്ങൾ നില്ക്കുന്നമാതിരി ഒരു പ്രതിമ കൊത്തിവെച്ചിട്ടുണ്ട്. ഈ സിംഹപ്രതിമയാണ് ഭാരതത്തിൻെറ ദേശീയചിഹ്നം. ആ പീഠത്തിൽ കൊത്തിയിട്ടുള്ള അശോകചക്രമാണ് നമ്മുടെ ദേശീയപതാകയുടെ മദ്ധ്യത്തിൽ കാണുന്നത്. അശോകൻ രാജ്യം ഭരിച്ചമാതിരി ഭരണംനടത്തി ഐശ്വര്യവും സമാധാനവും കൈവരുത്തുക എന്ന ദൃഢനിശ്ചയമാണ് അതിൽ അന്തർഭവിച്ചിട്ടുള്ള ആശയം. ഇന്ത്യയുടെ ഭൂരിഭാഗവും ഏകഭരണത്തിൻകീഴിൽ കൊണ്ടുവന്ന ഒന്നാമത്തെ ചക്രവർത്തിയായിരുന്നു അശോകൻ. വാളിൻെറ സഹായംകൂടാതെ സ്നേഹമാകുന്ന ആയുധംകൊണ്ട് സമാധാനത്തോടും ഐശ്വര്യത്തോടുംകൂടി രാജ്യപരിപാലനം ചെയ്‌വാൻ അശോകനെപ്പോലെ മററാക്കും സാധിച്ചിട്ടില്ല.

## 3. വിക്രമാദിത്യനും ഗുപ്തസുവർണ്ണകാലവും

അശോകനുശേഷം മൌര്യസാമ്രാജ്യം അധഃപതിച്ചു. പല വിദേശീയരും വടക്കുപടിഞ്ഞാറുനിന്നു് ഇന്ത്യയെ ആക്രമിച്ചു. അവരിൽ ഒരു വർഗ്ഗക്കാരാണ് "കുശാനന്മാർ" അവരുടെ വംശത്തിലെ പ്രസിദ്ധനായ ചക്രവർത്തിയായിരുന്നു കനിഷ്കൻ. കനിഷ്കനുശേഷം ഒരു നൂററാണ്ടിൽപരം കാലം ഉത്തരേന്ത്യയിൽ ഉറച്ചഭരണം ഉണ്ടായിരുന്നില്ല. ഗുപ്തവംശത്തിൽപ്പെട്ട ചന്ദ്രഗുപ്തൻ മഗധയിൽ രാജാവായി. അദ്ദേഹത്തിൻെറ പുത്രനായിരുന്ന സമുദ്രഗുപ്തൻ ഇന്ത്യയിലെ പലരാജാക്കന്മാരേയും യുദ്ധംചെയ്തു തോല്പിച്ച് ഗുപ്തസാമ്രാജ്യംസ്ഥാപിച്ചു. ഹിമാലയംമു

തൽനമ്മദവരേയും ബ്രഹ്മപുത്ര മുതൽ യമുനവരേയും വിസ്തൃതമായിരുന്നു അദ്ദേഹം സ്ഥാപിച്ച ഗുപ്തസാമ്രാജ്യം.

ക്രിസ്തുവർഷം 380 മുതൽ 413 വരെ ഗുപ്തസാമ്രാജ്യം ഭരിച്ചതു് സമുദ്രഗുപ്തൻെറ മകനായ ചന്ദ്രഗുപ്തവിക്രമാദിത്യനായിരുന്നു. മാളവം എന്നും സൗരാഷ്ട്രം എന്നും രണ്ടു രാജ്യങ്ങൾ ഗുപ്തസാമ്രാജ്യത്തിനു് പടിഞ്ഞാറുവശത്തുണ്ടായിരുന്നു. ശാകന്മാർ എന്നൊരു വിദേശവർഗ്ഗക്കാരായിരുന്നു അവ ഭരിച്ചിരുന്നതു്. ശാകന്മാരെ തോല്പിച്ചു് ആ രാജ്യങ്ങൾ രണ്ടും ഗുപ്തസാമ്രാജ്യത്തോടുചേർത്തു് മാളവത്തിലെ ഉജ്ജയിനി തലസ്ഥാനമാക്കി അദ്ദേഹം ഭരണം തുടങ്ങി "ഉജ്ജയിനിയിലെ വിക്രമാദിത്യൻ" എന്നു് ജനങ്ങൾ അദ്ദേഹത്തെ പുകഴ്ത്തി. വിക്രമാദിത്യൻ പരാക്രമിയും, പണ്ഡിതശ്രേഷ്ഠനും ആയിരുന്നു അദ്ദേഹം ഒരു ഹിന്ദുമതവിശ്വാസിയായിരുന്നു. സംസ്കൃതസാഹിത്യത്തെ പരിപോഷിപ്പിക്കുവാൻ അദ്ദേഹം വളരെയധികം യത്നിച്ചിട്ടുണ്ടു്. നവരത്നങ്ങൾ എന്നറിയപ്പെടുന്ന ഒമ്പതു് സംസ്കൃതവിദ്വാന്മാർ അദ്ദേഹത്തിൻെറ സദസ്യരായി ഉണ്ടായിരുന്നു. ഇവരിൽ പ്രധാനി ശാകുന്തളം എന്ന സുപ്രസിദ്ധ നാടകകർത്താവായ കാളിദാസനായിരുന്നു. പഞ്ചതന്ത്രകഥകൾ എഴുതിയതും അജന്തഗുഹകളിലെ ചിത്രങ്ങൾ പലതും വരച്ചതും വിക്രമാദിത്യൻെറ കാലത്തായിരുന്നു.

ഫാഹിയാൻ എന്നൊരു ചീനസഞ്ചാരി വിക്രമാദിത്യൻെറ കാലത്തു് ഇന്ത്യ സന്ദർശിച്ചു. അദ്ദേഹം എഴുതിവെച്ചിട്ടുള്ള വിവരണങ്ങളിൽനിന്നു് അക്കാലത്തെ സ്ഥിതിഗതികളെപ്പററി നമുക്കു പലതും അറിയുവാൻ കഴി

ങ്ങളിട്ടുണ്ട്. അന്നത്തെ ഭരണകർത്താക്കന്മാർ പ്രാപ്തന്മാരായിരുന്നു. ജനങ്ങൾ പൊതുവേ സന്മാർഗ്ഗികളായിരുന്നു. അവർ അഹിംസാസിദ്ധാന്തത്തിൽ വിശ്വസിച്ചുവന്നിരുന്നു. പ്രജകൾ ക്ഷേമത്തോടും സന്തുഷ്ടിയോടും സമാധാനത്തോടുംകൂടി കഴിഞ്ഞുവന്നിരുന്നു. ശിക്ഷകൾ സൌമ്യമായിരുന്നു., മരണശിക്ഷ ഒരുകുററത്തിനും നൽകേണ്ടിവന്നില്ല. അഴിമതികളും അക്രമങ്ങളും കുറവായിരുന്നു. ഗുപ്തന്മാരുടെ കാലത്തു് സാഹിത്യം, കല, ശാസ്ത്രം എന്നിവ അഭിവൃദ്ധി പ്രാപിച്ചു ജ്യോതിഷത്തിൽ വരാഹമിഹിരൻ, വൈദ്യശാസ്ത്രത്തിൽ ധന്വന്തരി തുടങ്ങിയവർ വളരെപ്രസിദ്ധന്മാരായിരുന്നു. ആകെക്കൂടി നോക്കുമ്പോൾ ഗുപ്തന്മാരുടെ കാലം ഇന്ത്യയിലെ സുവർണ്ണകാലമായിരുന്നു എന്നു പറയാം.

## 4. ഹർഷനും ഹ്യൂൻസാങ്ങും.

എ. ഡി. 606-ൽ താനേശ്വരം എന്ന രാജ്യം ഭരിച്ചിരുന്ന രാജാവായിരുന്നു ഹർഷവർദ്ധനൻ. അദ്ദേഹത്തിന്റെ സഹോദരിയായിരുന്ന രാജ്യശ്രീയുടെ ഭർത്താവു് കന്യാകുബ്ജത്തിലെ രാജാവായിരുന്നു. രാജ്യശ്രീയുടെ ഭർത്താവിനെ യുദ്ധത്തിൽ തോല്പിച്ചുകൊന്നു് രാജ്യശ്രീയെ ഒരു ശത്രുരാജാവു് തടവിലാക്കി. രാജ്യശ്രീ കാരാഗൃഹത്തിൽനിന്നും രക്ഷപ്പെട്ടു് വിന്ധ്യാവനത്തിൽ വന്നു ചേർന്നു. സഹോദരിയെ അന്വേഷിച്ചു പുറപ്പെട്ട ഹർഷവർദ്ധനൻ ആത്മഹത്യക്കൊരുങ്ങിനില്ക്കുന്ന സഹോദരിയെയാണു് കണ്ടതു്. അവരെ ആ സാഹസകൃത്യത്തിൽനിന്നു. വിരമിപ്പിച്ചു് താനേശ്വരത്തുകൊണ്ടുവന്നു താമസിപ്പിച്ചു് കന്യാകുബ്ജം ശത്രുവിൽനിന്നു് വീണ്ടെടുത്തു് തന്റെ രാജ

ധാനി അവിടേയ്ക്കുമാററി ഭരണം തുടങ്ങി. ആറുകൊല്ലം കൊണ്ടു് പഞ്ചാബു് ഒഴിച്ചുള്ള ഉത്തരേന്ത്യമുഴവൻ അദ്ദേഹം കീഴടക്കി. ദക്ഷിണേന്ത്യകൂടെ തൻെറ സാമ്രാജ്യത്തിൽ ഉൾപ്പെടുത്തണമെന്ന ഉദ്ദേശത്തോടുകൂടി നർമ്മദാതീരത്തെത്തി അവിടെവച്ചു നടന്ന യുദ്ധത്തിൽ ചാലൂക്യരാജാവായ പുലികേശി രണ്ടാമൻ അദ്ദേഹത്തെ തോല്പിക്കുകയും ഹർഷൻ തിരിച്ചുപോകുകയും ചെയ്തു.

ഹർഷൻെറ സാമ്രാജ്യം സത്ത്ലജ് മുതൽ ബ്രഹ്മപുത്രാവരെയും ഹിമാലയം മുതൽ നർമ്മദാവരേയും വ്യാപിച്ചിരുന്നു. ഏ. ഡി. 647–വരെ അദ്ദേഹം രാജ്യം ഭരിച്ചു. അദ്ദേഹം ബുദ്ധമതം സ്വീകരിച്ചുവെങ്കിലും ഇതരമതങ്ങളെ ദ്രോഹിച്ചിരുന്നില്ല. "ദ്വേഷത്തെ സ്നേഹംകൊണ്ടു് ജയിക്കണം" എന്നതായിരുന്നു അദ്ദേഹത്തിൻെറ ആദർശം. അശോകനെപ്പോലെ മഹാനായ ഒരാളായിരുന്നു ഹർഷനും. ഹിന്ദുദേവാലയങ്ങൾ, ബുദ്ധവിഹാരങ്ങൾ, വഴിയമ്പലങ്ങൾ, ധർമ്മസ്ഥാപനങ്ങൾ, എന്നിവ അദ്ദേഹം രാജ്യത്തു പല ദിക്കിലും ഉണ്ടാക്കിച്ചു. കന്യാകുബ്ജം ഹിന്ദുസന്യാസിമാരുടേയും ബുദ്ധഭിക്ഷുക്കളുടേയും ഒരു പ്രധാന കേന്ദ്രമായിത്തീൎന്നു.

ഹ്യൂൻസാങ്ങ് എന്നൊരു ചീനസഞ്ചാരി ഇക്കാലത്തു ഇന്ത്യയിൽ വന്നു. ഹർഷൻ അദ്ദേഹത്തെ സ്വീകരിച്ചു പല സമ്മാനങ്ങളും നൽകി ബഹുമാനിച്ചു. 15 കൊല്ലം ഹ്യൂൻസാങ്ങ് ഇന്ത്യയിൽ ചുററിസഞ്ചരിച്ചു. ഹർഷൻെറ ഭരണത്തെപ്പററിയും അന്നത്തെ ജനങ്ങളുടെ ജീവിതരീതിയെപ്പററിയും ഹ്യൂൻസാങ്ങ് എഴുതിവച്ചിട്ടുള്ളതിൽനിന്നു

നമുക്കു് ചരിത്രസംബന്ധമായ പല അറിവും സിദ്ധിച്ചിട്ടുണ്ടു്.

നല്ലൊരു സംസ്കൃത പണ്ഡിതനും കവിയും ആയിരുന്ന ഹർഷൻ സാഹിത്യത്തേയും കലകളേയും പോഷിപ്പിച്ചിരുന്നു. അഞ്ചുകൊല്ലത്തിലൊരിക്കൽ ശ്രീ. ഹർഷൻ കന്യാകുബ്ജത്തിൽ അതിഗംഭീരമായ ഒരു ഉത്സവം നടത്തിയിരുന്നു. ഉത്സവത്തിനുശേഷം ഖജനാവിൽ അതുവരെ ശേഖരിച്ചുവച്ചിട്ടുള്ള സ്വർണ്ണവും, വെള്ളിയും മററു വിലപിടിച്ച സാധനങ്ങളും മുഴുവൻ വിദ്വാന്മാൎക്കും ഹിന്ദുസന്യാസിമാൎക്കും ബുദ്ധഭിക്ഷുക്കൾക്കും ദാനമായി നൽകിവന്നിരുന്നു. പ്രയാഗ് എന്ന സ്ഥലത്തു ഇക്കാലത്തു നടത്തിവരുന്ന കുംഭമേളയുടെ ആഗമം ഇതാണെന്നു കരുതപ്പെടുന്നു.

## 5. രജപുത്രന്മാർ—ജയച്ചന്ദ്രനും പൃഥ്വിരാജനും.

ശ്രീ. ഹർഷൻെറ കാലശേഷം ഉത്തരേന്ത്യ ഭരിച്ചുവന്നതു് അധികവും രജപുത്രന്മാരായിരുന്നു. ആത്മാഭിമാനം സത്യം, ധൈര്യം, പൗരുഷം എന്നിവ അവരുടെ കൂടപ്പിറപ്പായിരുന്നു. രാജാവിനും രാജ്യത്തിനുംവേണ്ടി യുദ്ധംചെയ്യുക മാത്രമായിരുന്നു രജപുത്രന്മാരുടെ പ്രധാന തൊഴിൽ. കുതിരപ്പുറത്തുകയറി വാളും പരിചയും ഉപയോഗിച്ചു് ശത്രുക്കളോടു പൊരുതുക എന്നതു അവൎക്കൊരുവിനോദം മാത്രമായിരുന്നു. രജപുത്രസ്ത്രീകൾ യുദ്ധവീരന്മാരായഭൎത്താക്കന്മാരെ സ്വീകരിക്കാനാണു് ഇഷ്ടപ്പെട്ടിരുന്നതു്. ഭൎത്താവു് യുദ്ധത്തിൽ മരിച്ചാൽ ഭാൎയ്യ അഗ്നിപ്രവേശംചെയ്തു ജീവനെ ത്യജിക്കും. യുദ്ധത്തിൽ പരാജയപ്പെട്ടു

തിരിച്ചോടുന്നവരെ രജപുത്രസ്ത്രീകൾ വെറുത്തുവന്നു. യുദ്ധത്തിൽ ജയം അല്ലെങ്കിൽ മരണം ഇതായിരുന്നു അവരുടെ ആദർശം.

ഇത്രവളരെ വിശിഷ്ടഗുണങ്ങൾ ഉണ്ടായിരുന്ന രജപുത്രന്മാൎക്ക് വലിയ ഒരു ദോഷമുണ്ടായിരുന്നു. അവൎക്കു തമ്മിൽ തമ്മിൽ യോജിപ്പുണ്ടായിരുന്നില്ല. വിദേശീയരായ പൊതുശത്രുക്കൾക്കെതിരായിപ്പോലും ഒത്തൊരുമിച്ചു പ്രവൎത്തിക്കുവാൻ അവർ തയ്യാറില്ലായിരുന്നു. ഒരുമിച്ചു കഴിഞ്ഞിരുന്നു എങ്കിൽ രജപുത്രരെ ജയിക്കുവാൻ യാതൊരു ശക്തിക്കും സാദ്ധ്യമാകുമായിരുന്നില്ല.

ഉത്തരേന്ത്യയിലെ പ്രധാനപ്പെട്ട രജപുത്രരാജ്യങ്ങളായിരുന്നു ഡൽഹി, ആജ്മീർ, ക്യാനൂജ് എന്നിവ. ജയച്ചന്ദ്രൻ എന്നൊരു രജപുത്രരാജാവ് കന്യാകുബ്ജവും, പൃഥ്വിരാജൻ എന്നൊരു രജപുത്രയുവാവ് ആജ്മീരും ഭരിച്ചിരുന്നു. ഡൽഹിരാജവംശത്തിൽ രാജ്യാവകാശി ഇല്ലാതെവന്നപ്പോൾ ഡൽഹിയും പൃഥ്വീരാജന് ലഭിച്ചു. അതോടുകൂടി ജയച്ചന്ദ്രന് പൃഥ്വിരാജനോട് വലിയ ദ്വേഷ്യവും അസൂയയുമായി.

രജപുത്രരാജാക്കന്മാരുടെ മേധാവിത്വം സ്ഥാപിക്കുന്നതിന് ജയച്ചന്ദ്രൻ ഒരു അശ്വമേധം കഴിക്കുവാൻ നിശ്ചയിച്ചു. പൃഥ്വിരാജനെ അപമാനിക്കാൻവേണ്ടി അദ്ദേഹത്തിന്റെ വികൃതമായ ഒരു പ്രതിമ ഉണ്ടാക്കി യാഗശാലയുടെ നടയിൽ ജയച്ചന്ദ്രൻ പ്രതിഷ്ഠിച്ചു.

ജയച്ചന്ദ്രന് സംയുക്ത എന്നു പേരായി സുന്ദരിയും സുശീലയും ആയ ഒരു പുത്രി ഉണ്ടായിരുന്നു. ആ രാജകുമാ

രിയുടെ സ്വയംവരവും അന്നുതന്നെ നടത്താൻ നിശ്ചയി ച്ചിരുന്നു. പൃഥ്വിരാജനും സംയുക്തയും അന്യോന്യം കേട്ട റിഞ്ഞു വിവാഹബദ്ധരാകണമെന്നു് ആഗ്രഹിച്ചിരുന്നു.

വരണമാല്യവുമായി സംയുക്ത വിവാഹപ്പന്തലിൽ പ്രവേശിച്ചപ്പോൾ പൃഥ്വിരാജനെമാത്രം അവിടെഎങ്ങും കണ്ടില്ല. യാഗശാലയുടെ വാതിൽക്കൽ ഉണ്ടാക്കിവെച്ചി രുന്ന പ്രതിമ രജപുത്രകന്യകയുടെ കണ്ണിൽപെട്ടു. സംയു ക്ത വരണമാല്യവുമായി നേരെ പ്രതിമയുടെ മുമ്പിൽ ചെന്നു് ആ വികൃതപ്രതിമയിൽ തൻെറ മാലസമർപ്പിച്ചു. നേരത്തെതന്നെ വേഷപ്രച്ഛന്നനായി തയ്യാറായി നിന്നി രുന്നു പൃഥ്വിരാജൻ ഉത്തരക്ഷണത്തിൽ അവിടെ പ്രത്യ ക്ഷനായി സംയുക്തയെ കുതിരപ്പുറത്തുകയററി അതി വേഗത്തിൽ ഓടിച്ചുപോയി. ഡൽഹിയിലെത്തിയ ശേഷം അവരുടെ വിവാഹം രാജോചിതമായവിധം ആഘോഷിച്ചു. ജയച്ചന്ദ്രനും മററു രജപുത്രന്മാരും പൃഥ്വിരാജനോടു് പകരം ചോദിക്കണമെന്നു് നിശ്ച യിച്ചു. എന്നാൽ പൃഥ്വിരാജനോടു് നേരിടുവാൻ അവക്കു് ധൈയ്യമുണ്ടായിരുന്നില്ല.

വിദേശീയ രാജാവായിരുന്ന മുഹമ്മദ്ഗോറി ഇന്ത്യ യെ ആക്രമിക്കുവാൻ തക്കം നോക്കിക്കൊണ്ടിരുന്ന ഒരു അവസരമായിരുന്നു അതു്. ജയച്ചന്ദ്രനും കൂട്ടുകാരും ഡൽഹി ആക്രമിക്കുവാൻ മുഹമ്മദ്ഗോറിയെ ക്ഷണി ക്കുകയും, പൃഥ്വിരാജനെ ആരും സഹായിക്കരുതില്ലെന്നു് ഉറപ്പു നൽകുകയും ചെയ്തു.

മുഹമ്മദ് ഗോറി തനിക്കു കിട്ടിയ അവസരം പാഴാക്കാതെ ഡൽഹി ആക്രമിച്ചു. പൃഥ്വിരാജൻ അദ്ദേഹത്തെ തടയുന്നതിനു പടകൂട്ടി. മററു രജപുത്രന്മാർ അദ്ദേഹത്തോട് യോജിച്ചില്ല. എങ്കിലും ധൈര്യം കൈവിടാതെ രാജ്യം രക്ഷിക്കുവാൻവേണ്ടി അദ്ദേഹം പടക്കളത്തിലേക്ക് തിരിച്ചു. ഭർത്താവിനെ വാളും കവചവും ധരിപ്പിച്ച് യുദ്ധത്തിന് യാത്രയാക്കിയത് സംയുക്തതന്നെ ആയിരുന്നു. നിർഭാഗ്യവശാൽ പൃഥ്വിരാജൻ യുദ്ധത്തിൽ പരാജയപ്പെടുകയും മുഹമ്മദീയരാൽ വധിക്കപ്പെടുകയും ചെയ്തു. ഭർത്താവിൻെറ മരണവൃത്താന്തം അറിഞ്ഞു് സംയുക്ത അഗ്നി പ്രവേശംചെയ്തു വീരസ്വർഗ്ഗം പ്രാപിച്ചു.

ഡൽഹിയിൽ പ്രവേശിച്ച മുഹമ്മദീയർ രജപുത്രരാജ്യങ്ങൾ ഓരോന്നോരോന്നായി കീഴടക്കി. അവരെ സഹായിച്ച ജയച്ചന്ദ്രനെപ്പോലും അവർ യുദ്ധംചെയ്തു തോല്പിച്ച് ഗംഗാനദിയിൽ മുക്കിക്കൊന്നു.

6. അക്ബർ.

രജപുത്രന്മാർക്കുശേഷം 1206 മുതൽ 1526 വരെ അഫ്ഘാൻ രാജാക്കന്മാർ ഇന്ത്യ ഭരിച്ചു. 1526 -ൽ മുഗൾവംശജനായ ബാബർ അവരിൽനിന്നും അധികാരം പിടിച്ചുപററി ഇന്ത്യയിൽ ഒരു മുഗൾസാമ്രാജ്യം സ്ഥാപിച്ചു.

മുഗൾ രാജവംശത്തിലെ ഏററവും പ്രശസ്തനായ രാജാവായിരുന്നു അക്ബർ. ബാബരുടെ പുത്രനായ ഹുമയൂണിൻെറ പുത്രനായിരുന്നു അക്ബർ. ഹുമയൂണിൻെറ



അക്ബർ

ശത്രുവായിരുന്ന ഷേർഖാനെ ഭയന്നു് ഹുമയൂൺ രാജ്യം വിട്ടോടി രക്ഷപ്പെട്ടു. അമരക്കോട്ടിലെ രജപുത്രരാണയുടെ അതിഥിയായി കുറച്ചുകാലം താമസിച്ചു. അവിടെ വെച്ചാണു് അക്ബർ ഭൂജാതനായതു്. ഹുമയൂൺ മരിച്ചപ്പോൾ ഒരു ഹിന്ദുനേതാവു് ഡൽഹിയിൽ സിംഹാസനാരൂഢനായി. അന്നു അക്ബറിനു പതിമൂന്നു് വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു ഹുമയൂണിന്റെ മന്ത്രിയായിരുന്ന ബെയ്റാംഖാൻ ആയിരുന്നു. അക്ബറുടെ രക്ഷകർത്താവു് ബെയ്റാംഖാൻ ഹിന്ദുരാജാവിനെ തോല്പിച്ചു് രാജ്യം വീണ്ടെടുത്തു് അക്ബറിനെ സിംഹാസനാരൂഢനാക്കി അദ്ദേഹത്തിനുവേണ്ടി ഭരണം തുടങ്ങി. അക്ബറിനു് പ്രായപൂർത്തി വന്നപ്പോൾ രാജ്യഭരണം സ്വയം ഏറ്റെടുത്തു.

പഞ്ചാബ് മുതൽ അലഹബാദുവരെ ഉള്ള രാജ്യങ്ങൾ അക്ബർക്ക് അധീനമായി ഹിന്ദുക്കളായ രജപുത്രന്മാരെ സ്വാധീനപ്പെടുത്തി അവരുടെ സഹകരണത്തോടുകൂടി രാജ്യം ഭരിക്കണമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. അദ്ദേഹ കീഴടക്കിയ രജപുത്രന്മാരെ ബഹുമാനിക്കുകയും അവർക്ക് ഉയൎന്ന ഉദ്യോഗങ്ങൾ കൊടുക്കുകയും ചെയ്തു. രാജപുത്രസ്ത്രീകളെ വിവാഹംചെയ്തു അക്ബർ അരമനയിൽ താമസിപ്പിച്ചു.

ആഗ്രയിലായിരുന്നു അക്ബറിൻെറ രാജധാനി. അവിടെ അനേകം പണ്ഡിതന്മാരുണ്ടായിരുന്നു മററുമതങ്ങളെ അക്ബർ ദ്വേഷിച്ചിരുന്നില്ല എന്നു മാത്രമല്ല ഇതര മതങ്ങളെ ബഹുമാനിക്കുകയുംചെയ്തു ഹിന്ദുക്കളുടെ മേൽ ചുമത്തിയിരുന്ന ആൾവരി, തീൎത്ഥാടനക്കരം എന്നിവ എല്ലാം അദ്ദേഹം നിർത്തൽചെയ്തു. എല്ലാവർക്കും ആരാധനാ സ്വാതന്ത്ര്യം നൽകി.

രാജ്യത്തു് പല പരിഷ്കാരങ്ങളും അദ്ദേഹം നടപ്പിൽ വരുത്തി. ഉദ്യോഗസ്ഥന്മാർക്ക സർക്കാർ ഖജനാവിൽനിന്നു നേരിട്ടു ശമ്പളം നൽകാൻ വേണ്ട ഏർപ്പാടുകൾ ചെയ്തു. വസ്തുക്കൾ അളന്നു് തിട്ടപ്പെടുത്തി വിളവനുസരിച്ചു് തരം തിരിച്ചു് കരം ഈടാക്കുവാൻ വേണ്ട നിബന്ധനകൾ നടപ്പിലാക്കി. ഭരണവകുപ്പുകൾ പരിഷ്കരിച്ചു് കൎഷകക്ക കൃഷിവായ്പകൾ അനുവദിച്ചുകൊടുത്തിരുന്നു. പിന്നീടു ഇന്ത്യയിൽ നടപ്പാക്കിയിട്ടുള്ള പല പരിഷ്കാരങ്ങളും അക്ബർ വരുത്തിയ പരിഷ്കാരങ്ങളുടെ അടിസ്ഥാനത്തി

ലാണ് നടപ്പിലാക്കിയിട്ടുള്ളത്. ബഹുജനക്ഷേമത്തെ മുൻനിറുത്തി ഭരണം നടത്തിയിരുന്ന അദ്ദേഹത്തെ മഹാനായ അക്ബർ എന്നു പുകഴ്ത്തിവന്നു. 1605-ൽ അക്ബർ നിര്യാതനായി.

## 7. ശിവജി.

അക്ബർ ചക്രവർത്തിക്കുശേഷം ജിഹാംഗീർ, ഷാജഹാൻ, ഔറംഗസീബ് എന്ന മൂന്നു പ്രധാന പാദുഷമാർ ഇന്ത്യ ഭരിച്ചു. ഷാജഹാനാണ് ലോകപ്രസിദ്ധമായ ടാജ്മഹാൾ നിർമ്മിച്ചത്. ഔറംഗസീബിൻെറ കാലത്തു ജീവിച്ചിരുന്ന ഒരു മഹാരാഷ്ട്രനായകനായിരുന്നു ശിവജി. അദ്ദേഹത്തിൻെറ പിതാവ് ബീജപൂരം സുൽത്താൻെറ കീഴിൽ ഉദ്യോഗം ഭരിച്ചിരുന്ന ഷാജി എന്ന മഹാരാഷ്ട്രനായിരുന്നു. മാതാവ് ജീജീബായ് എന്നു പേരായ ഒരു ഉത്തമസ്ത്രീ ആയിരുന്നു. ജീജീബായിയുടെ സംരക്ഷണത്തിലാണ് ശിവജി വളൎന്നുവന്നത്. ഹിന്ദുപുരാണങ്ങളിലെ വീരന്മാരുടെ കഥകൾ അവർ ശിവജിയെ പറഞ്ഞുകേൾപ്പിക്കുക പതിവായിരുന്നു. ഹിന്ദുക്കളെ മോചിപ്പിക്കുന്നതിനും അവരുടെ സംസ്കാരം നിലനിറുത്തുന്നതിനും തന്നാലാവുന്നതു് ചെയ്യണമെന്ന് ശിവജി ചെറുപ്പത്തിൽതന്നെ ഉറച്ചു. കുതിരസ്സവാരിയിലും യുദ്ധമുറകളിലും ചെറുപ്പത്തിൽതന്നെ അദ്ദേഹം നിപുണനായിരുന്നു. പത്തൊമ്പതു വയസ്സു തികയുന്നതിനുമുമ്പുതന്നെ ശിവജി പരാക്രമശാലിയായ ഒരു മഹാരാഷ്ട്രനേതാവായിത്തീർന്നു.

ബീജപൂരം സുൽത്താൻെറ വക ചില കോട്ടകൾ ശിവജി കൈവശപ്പെടുത്തി. അപ്പോൾ കുപിതനായി



ശിവജി

ത്തിന് സുൽത്താൻ ശിവജിയുടെ പിതാവും തന്റെ കീഴ ദ്യോഗസ്ഥനും ആയിരുന്ന ഷാജിയെ ജയിലിൽ അടച്ചു.

എന്നാൽ ശിവജി മുഗൾചക്രവർത്തിയുടെ ഉത്തരവു മേടിച്ച് തൻെറ പിതാവിനെ മോചിപ്പിച്ചു.

മുഗൾസാമ്രാജ്യത്തേയും അദ്ദേഹം ഇടയ്ക്കിടയ്ക്ക് ആക്രമിച്ചിരുന്നു. ശിവജിയെ അമർച്ചചെയ്യുവാൻ ഔറംഗസീബ് ഷെയ്സ്റ്റഖാൻ എന്ന സേനാനായകനെ അയച്ചു. ഷെയ്സ്റ്റഖാൻ ഒരു വലിയ സൈന്യത്തോടുകൂടി പൂനയിൽ പാളയമടിച്ചു. ശിവജി രാത്രിയിൽ മുഗൾ പാളയത്തിൽചെന്നു ഷെയ്സ്റ്റഖാനെ വെട്ടി. മൂന്നുവിരലുകൾ നഷ്ടപ്പെട്ട ഷെയ്സ്റ്റഖാൻ രക്ഷപ്പെട്ട് തിരിച്ചുപോയി.

പിന്നീട് ഔറംഗസീബ് ശിവജിയെ കൊട്ടാരത്തിൽ ക്ഷണിച്ചു വരുത്തി സൂത്രത്തിൽ ബന്ധനസ്ഥനാക്കി. എന്നാൽ ശിവജിയുടെ ആൾക്കാർ അദ്ദേഹത്തെ ഒരു അപ്പക്കൂട്ടയിൽ രക്ഷപ്പെടുത്തി.

ശിവജിയെ തോല്പിക്കുക പ്രയാസമെന്നു കണ്ട് ഔറംഗസീബ് പദ്ദേഹത്തിനു് രാജാസ്ഥാനം നൽകി ബഹുമാനിച്ചു. 1676-ൽ ശിവജിയുടെ കിരീടധാരണം നടന്നു. നാലുകൊല്ലം അദ്ദേഹം രാജ്യം ഭരിച്ചു. എല്ലാ മതക്കാർക്കും ശിവജി ആരാധനാ സ്വാതന്ത്ര്യം നൽകുകയും എല്ലാ മതഗ്രന്ഥങ്ങളേയും ബഹുമാനിക്കുകയും ചെയ്തു. ശിവജിയുടെ നേതൃത്വത്തിൽ മഹാരാഷ്ട്രർ ഒരു വലിയ ശക്തിയായി ഉയർന്നു. മഹാരാഷ്ട്രരുടെ ഒളിപ്പോരു സമ്പ്രദായം മുഗളന്മാരെ വല്ലാതെ ഭയപ്പെടുത്തി. 1680-ൽ ശിവജി ചരമഗതി അടഞ്ഞു.

ഇന്ത്യയിലെ ഏററവും മികച്ച ഭരണാധികാരികളിൽ ഒരാളായിരുന്നു ശിവജി. സ്വന്തപരിശ്രമം ഒന്നുകൊണ്ടു മാത്രമാണ് അദ്ദേഹം രാജാവായത്. ധീരനായ ഒരു നേതാവും സമത്ഥനായ ഒരു ഭരണാധികാരിയുമായിരുന്നു അദ്ദേഹം. ശിവജി നടപ്പാക്കിയ ഭരണരീതി ഏററവും കാര്യക്ഷമമായിരുന്നു. ഭരണസൗകര്യത്തിനു വേണ്ടി രാജ്യത്തെ മൂന്നായി ഭാഗിച്ച് ഓരോ വിഭാഗത്തെയും ഓരോ രാജപ്രതിനിധിയെ ഏല്പിച്ചു. എട്ടുപേർ അടങ്ങിയ ഒരു മന്ത്രിസഭയായിരുന്നു പൊതുഭരണം നടത്തിയിരുന്നത്. അവരെ അഷ്ടപ്രധാനികൾ എന്നു വിളിച്ചുവന്നിരുന്നു.

---

## പ്രായോഗിക പ്രവർത്തനങ്ങൾ

### അദ്ധ്യായം 5.

1. കളിമണ്ണുകൊണ്ടു് അശോകസ്തംഭത്തിന്റെ ഒരു മാതൃക നിർമ്മിക്കുക.

2. അശോകന്റെ ശാസനങ്ങൾ വലിയ കടലാസ്സിൽ എഴുതി പ്രദർശിപ്പിക്കുക.

3. ഗുപ്തന്മാരുടെ കാലത്തു നടപ്പുണ്ടായിരുന്ന നാണയങ്ങളുടെ മുദ്രകൾ ചരിത്ര പുസ്തകങ്ങളിൽനിന്നു് ശേഖരിച്ചു് അവയുടെ മാതൃകകൾ കാർഡുബോർഡിൽ നിർമ്മിക്കുക.

4. ഒരു വിദ്യാർത്ഥി ഹ്യൂയങ്ത്സാങ്ങാണെന്നു് സങ്കല്പിച്ചു്, അദ്ദേഹം ഇന്ത്യയിൽ കണ്ടതായ സംഗതികളെപ്പററി മററുള്ളവരോടു് പറയുക.

5. ചുവടെചേർത്ത വിഷയങ്ങളെ ആധാരമാക്കി ചെറു നാടകങ്ങൾ രചിച്ചു് ക്ലാസ്സിൽ അഭിനയിക്കുക:—

   1) സംയുക്തയുടെ സ്വയംവരം.

   2) ശിവജിയും, ഔറംഗസീബും തമ്മിലുള്ള കൂടിക്കാഴ്ചയും ശിവജിയുടെ (അപ്പക്കൊട്ടയിൽക്കൂടി) രക്ഷപ്പെടലും.

6. താഴെകാണിച്ച ചിത്രങ്ങൾ ശേഖരിച്ചു് ആൽബത്തിൽപതിക്കുക:- മോഹൻജദാരോ, ഹാരപ്പ എന്നിവിടങ്ങളിൽകണ്ട അവശിഷ്ടങ്ങൾ അശോകൻ, ഔറംഗസീബ്, ശിവജി, ഷാജഹാൻ മുതലായ മഹാന്മാർ, താജ്മഹൽ തുടങ്ങിയ കെട്ടിടങ്ങൾ.

---

അദ്ധ്യായം 6.

# ജനകീയഭരണവും പൗരധർമ്മവും.

## 1. ജനപ്രാതിനിധ്യഭരണം

മുൻകാലങ്ങളിൽ ഓരോ രാജ്യവും ഭരിച്ചിരുന്നതു് അതാതു രാജ്യത്തെ രാജാക്കന്മാരായിരുന്നു. രാജാക്കന്മാരുടെ സ്വേച്ഛാഭരണമാണു് അന്നു നിലവിലിരുന്നതു്. കാലക്രമത്തിൽ ജനപ്രതിനിധികളുടെ സമിതികൾ പലേടത്തും രാജാക്കന്മാരെ ഉപദേശിക്കുവാൻ നിയോഗിക്കപ്പെട്ടു. രാജാക്കന്മാർ ഇഷ്ടമുള്ളവരെ നിയമിച്ചിട്ടാണു് സഭകൾ രൂപീകരിച്ചിരുന്നതു്. പിന്നീടു് ജനപ്രതിനിധികളെ തെരഞ്ഞെടുക്കാനുള്ള അധികാരം ജനങ്ങൾക്കു കൊടുത്തു. കാലം പുരോഗമിക്കുംതോറും ജനപ്രതിനിധികളുടെ അധികാരങ്ങൾ കൂടിക്കൂടി വരികയും ഒടുവിൽ രാജാക്കന്മാരുടെ അധികാരം മുഴുവൻ ജനപ്രതിനിധിസഭകൾ കൈവശപ്പെടുത്തുകയുംചെയ്തു. ഇങ്ങനെ ജനകീയ ഗവൺമെൻറുകൾ ഉണ്ടായി. ജനങ്ങൾക്കുവേണ്ടി ജനങ്ങൾ തന്നത്താൻ ഭരിക്കുന്ന ഭരണരീതിയെയാണു് ജനായത്തഭരണം എന്നു പറയുന്നതു്.

ഒരു രാജ്യത്തെ ജനങ്ങൾ എല്ലാവരുംകൂടി ഒരുമിച്ചുചേർന്നു് ഭരണകാര്യങ്ങൾ ചർച്ചചെയ്തു് ഭരണം നടത്തുവാൻ ഇക്കാലത്തു് ഒരിക്കലും സൗകര്യപ്പെടുകയില്ല. അതുകൊണ്ടു ജനസമൂഹത്തിനു പകരം ജനപ്രതിനിധികളെ ഭരണനിർവഹണം ചുമതലപ്പെടുത്തുവാൻതുടങ്ങി. ആദ്യ

മൊക്കെ ധനികരും വിദ്യാസമ്പന്നരും ആയ മഹാന്മാരെ മാത്രമാണ് തെരഞ്ഞെടുപ്പിൽ പങ്കുകൊള്ളുവാൻ അനുവദിച്ചിരുന്നത്. എന്നാൽ അടുത്തകാലത്ത് ഭരണകാര്യങ്ങളിൽ സാധാരണ ജനങ്ങളുടെ അഭിപ്രായത്തിനും വില കല്പിക്കണമെന്നുള്ള ആശയം ഉയർന്നുവന്നു. തൽഫലമായി പ്രായപൂർത്തിവന്ന എല്ലാവർക്കും ജനപ്രതിനിധികളെ തെരഞ്ഞെടുക്കുന്നതിനുള്ള സമ്മതിദാനാവകാശം നൽകപ്പെട്ടു. ഇന്നു ലോകത്തിലെ പരിഷ്കൃതരാജ്യങ്ങളിൽ മിക്കവയിലും ജനായത്തഭരണമാണു നിലവിലിരിക്കുന്നത്.

## 2. തിരഞ്ഞെടുപ്പ്

ഇന്ത്യൻ ഭരണഘടന അനുസരിച്ച് ഇന്ത്യയിൽ ജനിച്ചവരും, ഇന്ത്യയിൽവന്നു താമസമുറപ്പിച്ചവരും എല്ലാം ഇന്ത്യയിലെ പൗരന്മാരാണ്. 21 വയസ്സു തികഞ്ഞവർക്ക് എല്ലാം വോട്ടവകാശവുമുണ്ട്. അവരവരുടെ പ്രതിനിധിയായി ഏതൊരാളെ തെരഞ്ഞെടുക്കുവാനാണ് താൻ സമ്മതിക്കുന്നതെന്ന വിവരം രേഖപ്പെടുത്തുന്നതിനു് "വോട്ട്" ചെയ്യുക എന്നു പറയുന്നു.

ഈ സമ്മതിദാനാവകാശം പ്രായപൂർത്തിയായ ഓരോ പൗരനും അനുവദിച്ചിട്ടുള്ളതിനെയാണ് പ്രായപൂർത്തി വോട്ടവകാശം എന്നു പറയുന്നത്.

പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതിന് ജനസംഖ്യയെ അടിസ്ഥാനമാക്കി രാജ്യത്തെ പല നിയോജകമണ്ഡലങ്ങളായി തിരിക്കുന്നു. ഓരോനിയോജകമണ്ഡ

ലത്തിൽ നിന്നും ഓരോ പ്രതിനിധിയെ തിരഞ്ഞെടുക്കുക എന്നതാണു് സാധാരണപതിവു്. ഒന്നിലധികം പ്രതിനിധികളെ തിരഞ്ഞെടുക്കുന്ന ചില നിയോജകമണ്ഡലങ്ങളും ഇല്ലാതില്ല. തിരഞ്ഞെടുപ്പു ജോലികളുടെ മേൽനോട്ടം വഹിക്കുന്നതിനും, കാര്യക്ഷമമായി തിരഞ്ഞെടുപ്പു നടത്തുന്നതിനും ചുമതലപ്പെട്ട ഉദ്യോഗസ്ഥന്മാർ ഓരോ നിയോജകമണ്ഡലത്തിലും ഉണ്ടായിരിക്കും.

ഓരോ നിയോജകമണ്ഡലത്തിലുമുള്ള വിവിധ വാർഡുകളിലെ വോട്ടർമാരുടെ പട്ടിക കാലേക്കൂട്ടി പ്രസിദ്ധംചെയ്യും. വോട്ടുചെയ്യുന്നതിനുള്ള പോളിംഗ് സ്റ്റേഷൻ, വോട്ടർമാരുടെ ലിസ്റ്റ്, ഓരോ നിയോജകമണ്ഡലത്തിലേയും തിരഞ്ഞെടുപ്പുതിയ്യതി എന്നിവ മുൻകൂട്ടി പ്രഖ്യാപിക്കാറുണ്ടു്. നിശ്ചിതദിവസം ഓരോ സമ്മതിദായകനും പോളിംഗ് സ്റ്റേഷനിലെത്തി അവരവർക്കു് ഇഷ്ടമുള്ള സ്ഥാനാർത്ഥിക്കു് നിയമാനുസരണം വോട്ടുചെയ്യുന്നു.

തിരഞ്ഞെടുപ്പു് വളരെ പ്രാധാന്യം അർഹിക്കുന്ന ഒരു കാര്യമാണെന്നു് ഓരോ പൗരനും ഓർക്കണം. എന്തുകൊണ്ടെന്നാൽ നാം തിരഞ്ഞെടുത്തയയ്ക്കുന്ന പ്രതിനിധികളാണു പിന്നീടു് പഞ്ചായത്തുകൾ, നഗരസഭകൾ, നിയമസഭകൾ, പാർലിമെൻറു് എന്നിവയിലെ ജനപ്രതിനിധികളായിത്തീർന്നു് ഭരണം നിയന്ത്രിക്കുന്നതു്. സ്വഭാവശുദ്ധിയും, കാര്യക്ഷമതയും, സത്യസന്ധതയും ഉള്ള വ്യക്തികളെ തെരഞ്ഞെടുത്തയയ്ക്കേണ്ടതു് ഓരോ പൗരന്റേയും ചുമതലയാണു്. കാൺഗ്രസ്സ്, കമ്മ്യൂണിസ്റ്റ്,

പി. എസ്. പി. എന്നിങ്ങനെ പല കക്ഷികൾ ഉണ്ട്. ഈ രാഷ്ട്രീയകക്ഷികളാണ് തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥികളെ നിർത്തുന്നത്. ഭൂരിപക്ഷമുള്ള കക്ഷിയാണ് ഭരണഭാരം ഏറ്റെടുക്കുക. അതുകൊണ്ട് കക്ഷികളേയും നല്ലവണ്ണം മനസ്സിലാക്കിവേണം വോട്ടുചെയ്യുവാൻ. വോട്ടു ചെയ്യുന്നതിനു മുമ്പ് ഓരോ കക്ഷിയുടേയും പരിപാടികൾ മനസ്സിലാക്കി നമുക്ക് ഏററവും കൂടുതൽ അഭികാമ്യമായ പരിപാടികൾ ആസൂത്രണം ചെയ്യുന്ന കക്ഷിക്കുവേണ്ടി വോട്ടുചെയ്യണം. ഇങ്ങനെ ചെയ്താൽ മാത്രമേ തിരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികളുടെ ഭരണം യഥാർത്ഥ ജനകീയഭരണമാകുകയുള്ളു.

## 3. പൗരന്മാരുടെ ചുമതലകൾ

പൗരന്മാരുടെ ചുമതലകളും പൗരാവകാശങ്ങളും നിർണ്ണയിക്കുന്നതിനുള്ള നിബന്ധനകൾ ഓരോ രാജ്യത്തും ഉണ്ടായിരിക്കും. ഒരു രാജ്യത്തുള്ള പൗരന്മാർക്കെല്ലാം തുല്യമായ അവകാശങ്ങളും കർത്തവ്യങ്ങളും ഉണ്ട്. പൗരന്മാരുടെ അവകാശങ്ങളെ സംരക്ഷിക്കുക എന്നതു ഗവമെൻറിൻെറ ഏററവും പ്രധാനമായ ചുമതലയാണ്.

ജീവൻ, സ്വത്ത്, കുടുംബം ഇവയുടെ പരിരക്ഷണം, സ്വന്തം വസ്തുക്കളുടെ ക്രയവിക്രയസ്വാതന്ത്ര്യം, അഭിപ്രായസ്വാതന്ത്ര്യം, വിദ്യാഭ്യാസ സ്വാതന്ത്ര്യം, മതസ്വാതന്ത്ര്യം എന്നിവ പൗരന്മാരുടെ അവകാശങ്ങളാണ്. ഈ അവകാശങ്ങളെ അനുവദിച്ചുകൊടുക്കുകയും അവയെ സംരക്ഷിക്കുകയും ചെയ്യേണ്ടതു് ഗവമെൻറി

ൻെറ കടമയാണു്. ഇവയെല്ലാം അനുവദിച്ചുകിട്ടേണ്ടതിനു് പൗരന്മാർ നിർവഹിക്കേണ്ട ചില ചുമതലകൾ ഉണ്ടു്.

രാജ്യത്തു് നിലവിലുള്ള നിയമങ്ങൾ അനുസരിക്കുകയാണു് ഒരു പൗരൻെറ ഒന്നാമത്തെ കത്തവ്യം. പൗരന്മാർ രാജ്യനിയമങ്ങൾ ലംഘിക്കുന്നപക്ഷം രാജ്യത്തു ക്ഷേമവും സമാധാനവും കൈവരുത്തുവാൻ വിഷമം നേരിടും. തുല്യഅവകാശങ്ങളും സ്വാതന്ത്ര്യവും ചുമതലയും ഉള്ള പൗരന്മാർ അന്യോന്യം സൈ്വരജീവിതത്തിനു പ്രതിബന്ധമായിത്തീരത്തക്ക പ്രവത്തികൾ ചെയ്യരുതു്. സമത്വം പാലിക്കണം. ഗവമ്മെൻറിലേക്കു അടയ്ക്കേണ്ട നികുതി യഥാകാലം അടയ്ക്കണം. എന്നാൽ മാത്രമേ ഗവമ്മെൻറിൻെറ പ്രവത്തനങ്ങൾ നിർവിഘ്നം നടത്തുവാൻ സാദ്ധ്യമാകയുള്ളു. ശത്രുബാധയിൽനിന്നും രാജ്യത്തെ സംരക്ഷിക്കേണ്ടതും പൗരൻെറ ചുമതലയാണു്. വോട്ടവകാശം നിസ്വാത്ഥമായും സത്യസന്ധതയോടും വിവേകത്തോടുംകൂടി ഉപയോഗപ്പെടുത്തേണ്ടതു് പൗരൻെറ ധമ്മമാണു്. ജനങ്ങളെ ഭരിക്കുവാൻ ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ടു് അയയ്ക്കപ്പെടുന്ന സ്ഥാനാത്ഥികൾ യോഗ്യന്മാരും, നിസ്വാത്ഥരും ആയിരിക്കണം. ആരോഗ്യനിയമങ്ങൾ അറിഞ്ഞു് അനുഷ്ഠിക്കേണ്ടതു പൗരൻെറ മറെറാരു കടമയാണു്. രാജ്യസേവനം ഏതൊരു പൗരൻെറയും പ്രധാനലക്ഷ്യമായിരിക്കണം. നീതിന്യായ പരിപാലനത്തിനു് വേണ്ട സഹായം നൽകി ഗവമ്മെൻറിനെ സഹായിക്കുവാനും പൗരന്മാർ ബാദ്ധ്യസ്ഥരാണു്. സത്യം, ധമ്മം, പരോപകാരം ഇവയെ മുൻനിത്തി പൗരന്മാർ ജീവിക്കേണ്ടതാണു്.

## 4. ജനായത്തഭരണത്തിലെ ഭരണഘടകങ്ങൾ

<u>നിയമസഭ</u>:— ജനായത്തഭരണം നിലവിലിരിക്കുന്ന രാഷ്ട്രങ്ങളിലെ ഏററവും പ്രധാനപ്പെട്ട ഭരണഘടകം നിയമസഭയാണു്. ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളാണു് നിയമസഭാംഗങ്ങൾ. രാജ്യത്തിൻെറ ഐശ്വര്യത്തിനും ജനങ്ങളുടെ ക്ഷേമത്തിനും ആവശ്യമായ നിയമങ്ങൾ രൂപീകരിക്കുകയാണു് നിയമസഭയുടെ പ്രധാനകൃത്യം. ഭരണനിർവഹണത്തിനു വേണ്ട ബഡ്ജററു് അനുവദിക്കുക, ഭരണസംബന്ധമായ ന്യൂനതകൾ ഉണ്ടെങ്കിൽ അവയെ ചൂണ്ടിക്കാണിച്ചു്, അവ പരിഹരിക്കുവാൻ വേണ്ട നിർദ്ദേശങ്ങൾ നൽകുക ഇവയും നിയമസഭയുടെ ചുമതലയിൽപ്പെടുന്നു. കാര്യക്ഷമമായ ഭരണത്തിനുവേണ്ടി പുതിയ നികുതികൾ ഏർപ്പെടുത്തുകയോ കുറയ്ക്കുകയോ ചെയ്യുന്നതിനും നിയമസഭയ്ക്കു് അധികാരമുണ്ടു്. മന്ത്രിസഭയുടെമേൽ അവിശ്വാസപ്രമേയം പാസാക്കി മന്ത്രിസഭയെ പുറംതള്ളുന്നതിനും നിയമസഭയ്ക്കു കഴിയും.

മിക്ക രാഷ്ട്രങ്ങളിലും നിയമസഭയിലെ ഭൂരിപക്ഷകക്ഷി ഒരു മന്ത്രിസഭ രൂപീകരിച്ചു് നിയമസഭയ്ക്കു വിധേയമായി ഭരണം നടത്തുന്നു. ചില രാജ്യങ്ങളിൽ നിയമസഭയ്ക്കു് ഒന്നിലധികം മണ്ഡലങ്ങൾ ഉണ്ടു്. കേരളത്തിലെ നിയമസഭയ്ക്കു ഒരു മണ്ഡലംമാത്രമേ ഉള്ളു. എന്നാൽ കേന്ദ്രഗവൺമെൻറിലെ നിയമസഭയ്ക്കു രണ്ടു മണ്ഡലങ്ങൾ



പാർലമെൻറമന്ദിരം

ഉണ്ടു്. ഈ രണ്ടുമണ്ഡലങ്ങളും കൂടിച്ചേർന്നതാണു് ഇന്ത്യൻ പാർലിമെൻറു് എന്ന പേരിൽ അറിയപ്പെടുന്നതു്. ഇവയിൽ ഉപരിമണ്ഡലത്തിനു് രാജ്യസഭ എന്നും മറേറതിനു് ലോക്സഭ എന്നുമാണു് പേരുകൾ. ലോക്സഭയിൽ ആകെ 500 അംഗങ്ങൾ ഉണ്ടായിരിക്കും. അതിൽ അംഗമാകുന്നതിനു് ചുരുങ്ങിയതു് 25 വയസ്സെങ്കിലും കഴിഞ്ഞിരിക്കണം. അഞ്ചു കൊല്ലത്തിലൊരിക്കലാണു് ലോക്സഭയിലേക്കു തിരഞ്ഞെടുപ്പു് നടത്തുന്നതു്. ലോക്സഭയിലെ അദ്ധ്യക്ഷനു് സ്പീക്കർ എന്നാണു് പേർ. അദ്ദേഹം കക്ഷിരഹിതനാണു്. രാജ്യസഭയിൽ 250 അംഗങ്ങൾ

ഉണ്ടു്. ഇതിൽ അംഗങ്ങളാകുന്നതിനു് 30 വയസ്സു് കഴിഞ്ഞിരിക്കണം. സംസ്ഥാനനിയമസഭാംഗങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്നവരാണു് രാജ്യസഭാംഗങ്ങളിൽ അധികംപേരും. ഈരണ്ടുകൊല്ലംകൂടുമ്പോൾ രാജ്യസഭാംഗങ്ങളിൽ മൂന്നിൽ ഒരുഭാഗം അംഗങ്ങൾ പിരിഞ്ഞുപോകുകയും പകരം വേറെ ആളുകളെ തിരഞ്ഞെടുക്കുകയും ആണു് പതിവു്. ഇന്ത്യൻ വൈസ്പ്രസിഡൻറാണു് രാജ്യസഭയിലെ അദ്ധ്യക്ഷൻ. രാജ്യസഭയെ അപേക്ഷിച്ചു് ലോക്സഭയ്ക്കു് അധികാരവും പ്രാധാന്യവും കൂടുതലുണ്ടു്. ധനകാര്യങ്ങളിൽ പരമാധികാരം ലോക്സഭയ്ക്കാണു്. നിയമസഭാംഗങ്ങൾക്കു ശമ്പളവും ബത്തയും യാത്രാസൗകര്യങ്ങളും അനുവദിക്കപ്പെട്ടിട്ടുള്ളതുകൊണ്ടു് അവരുടെ സമയം മുഴുവൻ രാജ്യസേവനത്തിനുവേണ്ടി ചിലവഴിക്കുവാൻ അവർക്കു് സൗകര്യമുണ്ടു്.

<u>ക്യാബിനററു്</u> (മന്ത്രിസഭ):–നിയമസഭയിൽനിന്നു് ഒരു ചെറിയ സമിതിയെരൂപീകരിച്ചു് ഭരണനിർവഹണത്തിനു നിയോഗിക്കുക എന്ന പരിപാടിയാണു് ജനായത്തഭരണരാഷ്ട്രങ്ങൾ സ്വീകരിച്ചിരിക്കുന്ന നടപടി. ഈ സമിതിയാണു് ക്യാബിനററു്(മന്ത്രിസഭ)എന്ന പേരിൽ അറിയപ്പെടുന്നതു്. നിയമസഭയിലേക്കുള്ള തിരഞ്ഞെടുപ്പു് പൂർത്തിയായിക്കഴിയുമ്പോൾ വിവിധരാഷ്ട്രീയകക്ഷികളിൽപ്പെട്ട സ്ഥാനാർത്ഥികൾ ഓരോ സംഘമായിച്ചേരുന്നു. ഓരോ കക്ഷിക്കും ഓരോ നേതാവുണ്ടായിരിക്കും. നിയമസഭ ആദ്യമായി സമ്മേളിക്കുമ്പോൾ ഭൂരിപക്ഷമുള്ള കക്ഷിയുടെ നേതാവിനോടു് ഭരണത്തലവൻ മന്ത്രിസഭ രൂപീകരിക്കാൻ ആവശ്യപ്പെടും. നേ

താവ് തൻെറ കക്ഷികളിൽ നിന്നു വിശ്വാസവും യോഗ്യതയും കാര്യപ്രാപ്തിയും ഉള്ള ചിലരെ മന്ത്രിമാരായി തിരഞ്ഞെടുക്കും. നേതാവിനെ പ്രധാനമന്ത്രിയായും മററുള്ളവരെ സഹമന്ത്രിമാരായും ഭരണത്തലവൻ അംഗീകരിക്കുന്നു. ഇന്ത്യൻ യൂണിയനിലെ പ്രധാനമന്ത്രിക്ക് മാത്രമേ ആ പേരിന് അവകാശമുള്ളു സ്റ്റേററുകളിലെ മന്ത്രിസഭകളിലെ തലവന്മാരെ "മുഖ്യമന്ത്രിമാർ" എന്നാണ് വിളിച്ചുവരുന്നത്.

മന്ത്രിസഭ രൂപീകരിച്ചശേഷം ഭരണഭാരം അവർ കയ്യേൽക്കുന്നു. വിവിധ ഭരണവകുപ്പുകൾ മന്ത്രിമാർ വീതിച്ചെടുക്കുന്നു. മന്ത്രിമാർ നിയമസഭയോട്ട് ഉത്തരവാദപ്പെട്ടവരാണ്. നിയമസഭയ്ക്കു മന്ത്രിമാരോട്ട് വിശ്വാസം ഇല്ലെന്നു വരുന്നപക്ഷം അവർ രാജിവയ്ക്കണം.

നിയമസഭ പാസ്സാക്കുന്ന നിയമങ്ങൾ രാജ്യത്തു് നടപ്പിൽ വരുത്തേണ്ടതു ഭരണത്തലവൻെറ ചുമതലയാണ്. ഇതിന്നു് ഭരണത്തലവന്നു് വേണ്ടതായ ഉപദേശങ്ങൾ നൽകുന്നതു് മന്ത്രിമാരാണ്. നിയമങ്ങൾ നടപ്പിൽ വരുത്തുന്നതിനും നിയമാനുസരണം രാജ്യകാര്യങ്ങൾ മുന്നോട്ടുകൊണ്ടുപോകുന്നതിനും ഭരണത്തലവനെ സഹായിക്കാൻ ചുമതലപ്പെട്ടവരാണു ഗവമ്മെൻറുദ്യോഗസ്ഥന്മാർ. സ്റ്റേററുകളിലെ ഭരണത്തലവനെ ഗവർണ്ണർ എന്നും, കേന്ദ്രഗവമ്മെൻറിലെ ഭരണത്തലവനെ പ്രസിഡൻറു എന്നും വിളിച്ചുവരുന്നു. ഇന്ത്യയിലെ ഇപ്പോഴത്തെ പ്രസിഡൻറ് ഡോക്ടർ രാജേന്ദ്രപ്രസാദും, പ്രധാനമന്ത്രി ജവഹർലാൽ നെഹ്റുവുമാണ്. കേരളാസ്റ്റേററിലെ ഇപ്പോഴത്തെ ഗവർണ്ണർ വി. വി. ഗിരി ആണ്.

സെക്രട്ടേറിയേററ്:—മന്ത്രിമാരാണ് വിവിധ ഡിപ്പാർട്ടുമെൻറുകളുടെ ഭരണം നടത്തുന്നതും, അവയുടെ ചുമതല വഹിക്കുന്നതും, മന്ത്രിമാരേയും അവരുടെ മേൽനോട്ടത്തിലുള്ള വകുപ്പുകളിലെ ഉദ്യോഗസ്ഥന്മാരേയും തമ്മിൽ യോജിപ്പിക്കുന്നതു് അതാതു വകുപ്പ് സെക്രട്ടറിമാരാണ്. വകുപ്പുകളുടെ പരസ്പരബന്ധം കൈകാര്യംചെയ്യുന്നതു് ചീഫ് സെക്രട്ടറിയാണ്. സെക്രട്ടറിമാരും അവരുടെ കീഴിലുള്ള ഉദ്യോഗസ്ഥന്മാരും ഉൾപ്പെട്ട സ്ഥാപനത്തെ സെക്രട്ടേറിയേററ് എന്നു പറഞ്ഞുവരുന്നു. വിവിധ ഡിപ്പാർട്ടുമെൻറുകളുടെ പ്രവർത്തനം കാര്യക്ഷമമായി നടത്തിക്കൊണ്ടുപോരുന്നതു് സെക്രട്ടേറിയേററുമുഖേനയാണ്. സെക്രട്ടറിമാർമുഖേന ഗവമ്മെൻറു ഭരണം നിർവഹിക്കുന്നു. ഓരോ സെക്രട്ടറിക്കും ഒന്നോ ഒന്നിലധികമോ ഡിപ്പാർട്ടുമെൻറുകളുടെ ചുമതല ഉണ്ടായിരിക്കും.

ഡിപ്പാർട്ടുമെൻറുകൾ:—കാര്യക്ഷമമായി ഭരണംനടത്തുന്നതിന് ഗവമ്മെൻറിനെ പല വകുപ്പുകളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഈ വകുപ്പുകളെയാണ് ഡിപ്പാർട്ടുമെൻറുകൾ എന്നു പറയുന്നതു്. ഡിപ്പാർട്ടുമെൻറുകൾ മുഖേനയാണ് ഭരണം നടത്തുന്നതു്. പോലീസ് ഡിപ്പാർട്ടുമെൻറ് രാജ്യത്തിനകത്തു് സമാധാനപരിപാലനം നടത്തുന്നു. നീതിന്യായവകുപ്പുവഴി പൗരാവകാശങ്ങൾ സംരക്ഷിക്കപ്പെടുന്നു. രാജ്യരക്ഷയ്ക്കുവേണ്ടിയുള്ളതാണ് പട്ടാളവകുപ്പ്. മെഡിക്കൽവകുപ്പ് പൊതുജനാരോഗ്യസംരക്ഷണം നടത്തുന്നു. രാജ്യത്തിൻെറ സാംസ്കാരികമായ അഭിവൃദ്ധിക്കുവേണ്ടിയുള്ളതാണ് വിദ്യാഭ്യാസവകുപ്പ്. വ്യ

വസായാഭിവൃദ്ധിക്കവേണ്ടി വ്യവസായവകുപ്പ് ഉണ്ട്. ഈ പ്രകാരമുള്ള അനവധി ഡിപ്പാർട്ടുമെൻറുകൾ നമ്മുടെ രാജ്യത്തു പ്രവർത്തനം നടത്തുന്നുണ്ട്.

വകുപ്പുകളുടെ ശരിയായ പ്രവർത്തനത്തിന് ധാരാളം പണം വേണം. ഗവമ്മെൻറിൻെറ ധനാഗമമാർഗ്ഗങ്ങൾ ഏതെല്ലാമാണെന്നു നോക്കാം ഏററവും പ്രധാനമായ ധനാഗമമാർഗ്ഗം നികുതിയാണ്. ആദായനികുതി, വില്പനനികുതി, ചുങ്കം എന്നിങ്ങനെ പല മാർഗ്ഗങ്ങളിൽനിന്നും ഗവമ്മെൻറിലേയ്ക്കു ആദായം കിട്ടുന്നുണ്ട്. രജിസ്റ്റ്റേഷൻ, ട്രാൻസ്പോർട്ട്, തപാൽ, വനം എന്നീ വകുപ്പുകളിൽനിന്നും ഗണ്യമായ തുക ഗവമ്മെൻറിലേയ്ക്കു വരവുണ്ട്. അതാതു ഡിപ്പാർട്ടുമെൻറിൻെറ പ്രവർത്തനത്തെ സംബന്ധിച്ച് വകുപ്പു മേധാവികൾ ഗവമ്മെൻറിനോട് ഉത്തരവാദപ്പെട്ടിരിക്കുന്നു.

## 5. പ്രാദേശിക സ്വയംഭരണം

പല കുടുംബങ്ങൾ ചേർന്നു ഗ്രാമവും പല ഗ്രാമങ്ങൾ വളർന്ന് പട്ടണങ്ങളും ഉണ്ടാകുന്നു. അനേകം ഗ്രാമങ്ങളും പട്ടണങ്ങളും ചേർന്നുണ്ടാകുന്നതാണ് രാഷ്ട്രം. ഓരോ രാഷ്ട്രവും ആ രാജ്യത്തുള്ള ജനങ്ങൾ അനുസരിക്കേണ്ട നിയമങ്ങൾ നിർമ്മിച്ച് രാജ്യത്തു നടപ്പിലാക്കുന്നു. നിയമനിർമ്മാണം, സമാധാനപാലനം, രാജ്യരക്ഷ എന്നിവ ഒരു രാഷ്ട്രത്തിലെ ഗവമ്മെൻറിൻെറ പ്രധാന ചുമതലയാണ്. രാജ്യത്തിലെ കേന്ദ്രഗവമ്മെൻറിൻെറ ചുമതല ലഘൂകരിക്കുന്നതു നം ജനകീയ ഭരണക്രമത്തിൽ സാധാ

രണ ജനങ്ങൾക്കു പരിശീലനം ലഭിക്കുന്നതിനുംവേണ്ടി ഗ്രാമങ്ങളിൽ പഞ്ചായത്തുകൾ പട്ടണങ്ങളിൽ മുനിസിപ്പാലിററികൾ എന്നീ സ്വയംഭരണസ്ഥാപനങ്ങൾ നടപ്പാക്കിയിട്ടുണ്ട്. ഇന്ത്യയിലെ മിക്കവാറും എല്ലാ സംസ്ഥാനങ്ങളിലും പഞ്ചായത്തുകളും മുനിസിപ്പാലിററികളും സ്ഥാപിച്ച് അവയ്ക്കു വിപുലമായ അധികാരങ്ങൾ കൊടുത്ത് ഭരണം നടത്തിവരുന്നു.

ജനായത്ത ഭരണവ്യവസ്ഥയിൽ ഇവയ്ക്കു വളരെ പ്രാധാന്യമുണ്ട്. ഈ സ്വയംഭരണ സ്ഥാപനങ്ങൾമൂലം പൊതുജനങ്ങൾക്കു ഭരണകാര്യങ്ങളിൽ പരിശീലനവും താല്പര്യവും ലഭിക്കുന്നു. പ്രാദേശികാവശ്യങ്ങൾ വേണ്ടവിധത്തിൽ വേണ്ട സമയത്ത് നിർവ്വഹിക്കപ്പെടുന്നതിനും പൗരൻെറ ചുമതലകളും അവകാശങ്ങളും സാധാരണജനങ്ങളെ മനസ്സിലാക്കുന്നതിനും സ്വയംഭരണസ്ഥാപനങ്ങൾ ഉപകരിക്കുന്നു.

<u>പഞ്ചായത്തുകൾ</u>:—ഓരോ ഗ്രാമങ്ങളെ പല വാർഡുകളായി തിരിച്ച് ഓരോ വാർഡിൽനിന്നും പ്രായപൂർത്തി വോട്ടവകാശപ്രകാരം ഓരോ സ്ഥാനാർത്ഥികളെ തിരഞ്ഞെടുത്ത് ഗ്രാമപഞ്ചായത്തുകൾ രൂപവൽക്കരിക്കുന്നു. ജനസംഖ്യ അനുസരിച്ച് ഓരോ പഞ്ചായത്തിലും 7 മുതൽ 15 വരെ അംഗങ്ങൾ ഉണ്ടായിരിക്കും. തിരഞ്ഞെടുക്കപ്പെട്ടതായ അംഗങ്ങൾ അവരുടെ ഇടയിൽനിന്ന് അദ്ധ്യക്ഷനെ തിരഞ്ഞെടുക്കുന്നു. പഞ്ചായത്തുപ്രസിഡൻറ് എന്നാണ് അദ്ദേഹത്തിൻെറ സ്ഥാനപ്പേർ. പ്രസിഡൻറിനു പുറമേ ഒരു വൈസ് പ്രസിഡൻറിനേയും തിരഞ്ഞെടുക്കും. പഞ്ചായത്തുകളുടെ കാലാവധി സാധാ

രണ്ടു ഗതിയിൽ മൂന്നു കൊല്ലം വീതമാണു്. ഓരോ പഞ്ചായത്തിനും പ്രസിഡൻറിനും വൈസ് പ്രസിഡൻറിനും പുറമേ ഗവമ്മെൻറു് നിയമിക്കുന്ന ഒരു പഞ്ചായത്തു് ആഫീസറും ഉണ്ടായിരിക്കും. പ്രസിഡൻറിനു് അതാതു പഞ്ചായത്തിനെ സംബന്ധിച്ചിടത്തോളം വിപുലമായ അധികാരങ്ങളും ചുമതലകളും നൽകിയിട്ടുണ്ടു്. പഞ്ചായത്തുകളുടെ എല്ലാം മേൽനോട്ടം വഹിക്കുന്നതു് പഞ്ചായത്തു ഡയറക്ടറാണു്.

പഞ്ചായത്തുകളുടെ പ്രവത്തനത്തിനു് ധാരാളം പണം വേണം. അതിനായി വീട്ടുകരം, തൊഴിൽകരം, വാഹനനികുതി, വിനോദനികുതി മുതലായ ഇനങ്ങളിൽ പണം പിരിച്ചുവരുന്നു. ഇവയ്ക്കു പുറമേ വഷംതോറും ഗവമ്മെൻറിൽനിന്നും ഒരു തുക ഓരോ പഞ്ചായത്തിലേക്കും സഹായധനമായി ലഭിക്കുകയും ചെയ്യും.

ഗ്രാമപഞ്ചായത്തുകളുടെ ചുമതലകൾ:—ഗ്രാമാതിർത്തികളിൽ വസിക്കുന്ന ജനങ്ങളുടെ സാമ്പത്തികവും സാംസ്കാരികവുമായ ഉയർച്ചയ്ക്കുവേണ്ടി പ്രവത്തിക്കുകയാണു് ഗ്രാമപഞ്ചായത്തുകളുടെ ചുമതല. ഗതാഗതസൗകര്യങ്ങൾ വദ്ധിപ്പിക്കുന്നതിനു വേണ്ട റോഡുകൾ, തോടുകൾ, പാലങ്ങൾ മുതലായവ ഉണ്ടാക്കുക, അവ വേണ്ടവിധം സംരക്ഷിക്കുക, പൊതുനിരത്തുകളിലും പൊതുസ്ഥലങ്ങളിലും വിളക്കുകൾ വെയ്പിക്കുക, കൃഷിക്കാവശ്യമുള്ള ജലം സംഭരിച്ചു വിതരണംചെയ്യുക, ഗ്രാമവാസികൾക്കു് ശുദ്ധജലം ലഭിക്കാറാക്കുക, ഗ്രാമശുചീകരണം നടത്തു

ക, വായനശാലകൾ ശിശുസംരക്ഷണകേന്ദ്രങ്ങൾ മുതലാ യവ തുടങ്ങുക, വിശ്രമസ്ഥലങ്ങൾ, പൂന്തോട്ടങ്ങൾ എന്നിവ നിർമ്മിക്കുക, വ്യവസായങ്ങളെ പ്രോത്സാഹിപ്പിക്കുക, ചന്തസ്ഥലങ്ങൾ തുടങ്ങുക, ഗ്രാമീണർക്ക് രോഗചികിത്സയ്ക്കു വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുക എന്നിവയെല്ലാമാണ് ഗ്രാമപഞ്ചായത്തുകളുടെ പ്രധാനചുമതലകൾ.

ഗ്രാമീണരെ സർവ്വതോന്മുഖമായ അഭിവൃദ്ധിയിലേക്കു നയിക്കുന്നതിനായി ഗവമ്മെൻറ് നടപ്പിലാക്കി പരീക്ഷിച്ചുവരുന്ന പദ്ധതിയാണ് "കമ്യൂണിററി പ്രോജക്ട്" എന്ന പേരിൽ അറിയപ്പെടുന്നത്.

ഇന്ത്യയിലെ ജനങ്ങളിൽ മുക്കാൽഭാഗവും ഗ്രാമീണരാണ്. ഏഴുലക്ഷത്തിൽപരം ഗ്രാമങ്ങളാണ് ഭാരതത്തിലുള്ളത്. ഗ്രാമങ്ങളുടെ അഭിവൃദ്ധിയിലാണ് ഭാരതത്തിൻെറ ക്ഷേമം നിലകൊള്ളുന്നത്.

മുനിസിപ്പാലിററികൾ:—ഗ്രാമങ്ങളിൽ പഞ്ചായത്തുകളെന്നപോലെ പട്ടണങ്ങളിൽ പ്രാദേശീയസ്വയംഭരണം നടത്തുവാനുള്ള സ്ഥാപനങ്ങളാണ് മുനിസിപ്പാലിററികൾ. പട്ടണങ്ങളെ ജനങ്ങളുടെ തോതനുസരിച്ചു പല വാർഡുകളായി വിഭജിച്ച് ഓരോ വാർഡിൽനിന്നും പ്രായപൂർത്തിയായവർ ഓരോ സ്ഥാനാർത്ഥിയെ തിരഞ്ഞെടുക്കുന്നു. ഇങ്ങനെ തിരഞ്ഞെടുക്കപ്പെട്ട മുനിസിപ്പൽ സഭാംഗങ്ങൾ അവരിൽനിന്നു ഒരു അദ്ധ്യക്ഷനെ തിരഞ്ഞെടുക്കും. അദ്ധ്യക്ഷനെ 'ചെയർമാൻ' എന്നും സഭാംഗങ്ങളെ 'കൗൺസിലർമാർ' എന്നും വിളിച്ചുവരുന്നു. മുനിസിപ്പാ

ലിററിയിലെ പ്രധാന ഉദ്യോഗസ്ഥൻ സക്കാരിൽനിന്നു നിയമിക്കുന്ന മുനിസിപ്പൽകമ്മീഷണർ ആണു്. ചെയർമാൻെറമേൽ നോട്ടത്തിൽ മുനിസിപ്പാലിററിയുടെ ഭരണം നിവ്വഹിക്കുന്നതു് കമ്മീഷണർ ആണു്.

ജനസംഖ്യയേയും വാഷികവരുമാനത്തേയും അടിസ്ഥാനമാക്കി നഗരസഭകളെ കോപ്പറേഷൻഎന്നും മുനിസിപ്പാലിററികൾ എന്നും രണ്ടായി തരംതിരിച്ചിരിക്കുന്നു. വലിയ നഗരങ്ങളെ കോപ്പറേഷനായി ഉയത്താവുന്നതാണു്. കേരളത്തിൽ തിരുവനന്തപുരം ഒരു കോർപ്പറേഷൻ നഗരമാണു്. കോപ്പറേഷൻ അദ്ധ്യക്ഷനെ "മേയർ" എന്നാണു് പറയുന്നതു്. മുനിസിപ്പാലിററിക്കു് പഞ്ചായത്തുകളേക്കാൾ കൂടുതൽ ജോലിയും വിപുലമായ അധികാരങ്ങളും ഉണ്ടു്. അതുപോലെ കോപ്പറേഷനു മുനിസിപ്പാലിററിയേക്കാൾ കൂടുതൽ ജോലിയും അധികാരങ്ങളും ഉണ്ടു്. അവകാശങ്ങൾ, അധികാരങ്ങൾ, തിരഞ്ഞെടുപ്പു്, ഭരണക്രമം, ചുമതലകൾ മുതലായ സംഗതികളിൽ പഞ്ചായത്തു്, മുനിസിപ്പാലിററി, കോപ്പറേഷൻ എന്നിവ തമ്മിൽ വളരെ സാമ്യമുണ്ടു്.

---

## പ്രായോഗികപ്രവർത്തനങ്ങൾ

### അദ്ധ്യായം 6.

1. ക്ലാസ്സ്ലീഡർ, സ്ക്വാഡ്ലീഡർമാർ എന്നിവരെ ബാലററ സമ്പ്രദായപ്രകാരം തിരഞ്ഞെടുക്കുക.

2. ക്ലാസ്സ്കൗൺസിൽ (Class council) രൂപീകരിക്കുക. (ക്ലാസ്സ് ലീഡറും, സ്ക്വാഡ് ലീഡർമാരുമാണ് ഇതിലെ അംഗങ്ങൾ) ക്ലാസ്സിലെ ദൈനംദിനപ്രവർത്തനത്തെ സംബന്ധിച്ചതായ കാര്യങ്ങൾ ഓരോ വകുപ്പിന്നും ഏല്പിക്കുക.

3. ക്ലാസ്സിലെ എല്ലാ വിദ്യാർത്ഥികളും പങ്കെടുക്കുന്ന രീതിയിലുള്ള ഒരു Mock Parliament നടത്തുക. അതിനു വേണ്ടതായ സ്പീക്കർ, ഡെപ്യൂട്ടിസ്പീക്കർ, മന്ത്രിമാർ എന്നിവരെ കുട്ടികളിൽനിന്നു തന്നെ തിരഞ്ഞെടുക്കുക.

4. നിങ്ങളുടെ താമസസ്ഥലം ഏതു നിയോജകമണ്ഡലത്തിൽ പെടുന്നു? സംസ്ഥാനനിയമസഭയിലേക്കും, പാർല്ലിമെണ്ടിലേക്കും നിങ്ങളുടെ നിയോജകമണ്ഡലത്തിൽനിന്ന് തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ ആർ? അവർ ഏതു പാർട്ടിയിലെ അംഗങ്ങളാണ്?

5. ക്ലാസ്സിലെ കുട്ടികൾ സംഘങ്ങളായി പിരിഞ്ഞ് താഴെ കാണിച്ച വിഷയങ്ങളെക്കുറിച്ച് ചർച്ച നടത്തുക–
   (1) പ്രായപൂർത്തി വോട്ടവകാശം.
   (2) പൗരന്റെ ചുമതലകളും, അവകാശങ്ങളും.
   (3) നികുതി കൊടുക്കുന്നതിന്റെ ആവശ്യം.

---



